# THE CHURCH WEEKLY

| Vol. VI | SUNDAY 17 th FEBRUARY 1952 | PRICE 2 ANNAS PER COPY | NO. 6 |
|---|---|---|---|

## THAT THEY MAY BE ONE

(Father Laurence S. Jackson, M. A., L. Th.)

II

Recently I returned from England, and while there I was made to realise as never before, the sin of division. In the days when I belonged to the Anglican Church, I travelled all over the whole world, and never failed to find an Altar where I could celebrate the Mass and make my communion by virtue of my membership in a world-wide church. This time all was changed, for I was now a priest in communion with the Syrian Orthodox Church, and this Church has no affiliation or communion with any church of the west. Ecclesiastical authorities in England were courteous and helpful, and people went to utmost lengths to bridge the barrier which existed, but it was there, and no-one was more conscious of it than myself. I could no longer give communion to my old friends in the Anglican Church, though the Archbishop of Canterbury would have allowed me to communicate at Anglican Altars, if I had been able to accept the kindly offer.

Being a priest of the Holy Church, I could myself celebrate the Holy Sacrifice and make my communion, and the Church of England provided altars and servers to assist at the divine Offering, I cannot sufficiently express my gratitude for this courtesy. Nevertheless I was conscious all the time that there was no Church in England, the ministry of which I could claim as a right, and therefore I felt happier when I was back once more in Travancore. What must be the feelings of our layfolks in exile, who find themselves without priest or altar? Are they not forced by virtue of circumstances to join themselves with some Christian body not in communion with their own church?

It is true that the world-wide Anglican Communion will always assist Christians who find themselves without the ministrations of their own church, and in this country she has placed some of her buildings at the disposal of the Syrian community, and in the days when I was Chaplain of Kozhikode, it was always a delight to welcome priests to the parish church and give them the hospitality of S. Mary's altar. It is not the policy of the English Church to proselytise, and I well remember the Priest of S. George's Syrian Orthodox Church in Sydney, Australia, saying to me with regard to his own flock who attended Anglican Churches in the country: "If they attend Anglican Churches, they remain our people, but otherwise we lose them." This surely was a tribute.

Indeed when I was in Queensland, it was my privilege to have among my communicants, members of the Greek Orthodox Church, and when I was returning to England, there was a Greek family on board the ship. Every morning the father with his little son attended the English Mass, and both of them received the Holy Sacrament from my hands, the father being the server at the Liturgy. But the fact that they communicated from an Anglican Priest did not cut them off from the Orthodox Church. For it is the considered plan of both the English and the Greek Church to care for each other's children, when they are in isolation. The Greeks use the word "Economy" to cover this relationship, and it works. What of our own spiritual children? what of ourselves? What provision does our church make for brethern who leave these shores.

There is a small body of Christians in South India who are the descendents of a mighty church. Now there is not even a resident Bishop to tend and care for them. Their very life is threatened because of their isolation. God forbid that the Malankara Church should find herself in a like condition.

It should be possible to send our boys, our girls, and our families to any country in the world, and know that they will not be deprived of the sacraments and ministrations of the Catholic Church.

When I decided to remain in India, I sought the fellowship of this venerable church, because I believe it represents in India what the Church of England is in that country, namely the local branch of the Holy Catholic and Apostolic Church, founded upon the twelve Apostles, with Christ her Corner Stone. Of those twelve apostles, two, Saint Bartholomew and Saint Thomas are specially associated with India, and it was our patron, Saint Thomas, who proclaimed Christ as his Lord and God. It was sad for me that when I became a son of S. Thomas, I could no longer have complete fellowship with the English Church which

called me to the ministry of the Word and Sacrament on S.Thomas's Day in the year of grace, 1922.

Let us then make an act of reparation to our blessed Lord, as we consider the disunion of Christendom. Let us pray that we of this old church may not be of the number of those who, as the writer of the Epistles to the Hebrews says, "crucify the Son of God afresh and put Him to an open shame". For often we seem to be more concerned with our local politics, than with the spread of the Kingdom of God. Some amongst us have learned to be missionary hearted, but few are concerned with active witness for Christ our Master. Yet we cannot escape this witness. I remember hearing a sermon long ago, from an Army Chaplain. He said that Christians were either good witnesses or bad witnesses, and this is true. Of the Apostles it was said by the people of their day: These men have been with Jesus. Would Abdulla or Krishnan say that of you and me? Yet that is what people felt about S. Paul, S. John, S. Jude and the other followers of the Lord. That is what Dilawar Khan, the Afghan Robber Chief felt when he listened to Colonel Wheeler preaching to a crowd in Peshawar, long before there were any Christian missions in the Punjab. That meeting led to the public baptism of Dilawar Khan. If we are truly Christian, then we should shew our zeal for the spread of the Kingdom, by endeavouring to share the abundant gifts of God with those who know not Christ and his Gospel. This work lies at our very doors, and the Church's neglect in the past, has opened the way to other influences, so that antagonism from a number of sources has sprung up in our midst. How far can we undo the folly of past days?

At the same time we should strive to rid our Church of her isolation. It should be possible to have affiliation in other lands with Christians who are also members of the Catholic and Apostolic household and will share their treasures of the faith handed down from generation to generation. The great test of unity is not that people should follow the same rite, but that there should be Bishops of valid consecration, who are in full communion one with the other, as for example are the Bishops of the Anglican and the Old Catholic Communion, and the Eastern and Western Bishops of the Latin Church.

What we should seek to make practical is that our sons and daughters should be cared for. They should be able to go to any part of the world and receive spiritual hospitality. If they desire to confess their sins, a priest should be available to give absolution: if they desire to receive the Bread of Life which cometh down from heaven, that Ministry should be at their disposal: indeed, that wherever they may be, they should be able, without surrender of principle, to receive the Sacramental Ordinence of the Holy Catholic Church. That Ministry is sevenfold, and the number seven denotes perfection. And that is the work of the Body of Christ upon earth, the living-stones which form Christ's Temple in which His Holy Spirit abideth for ever.

It is God's plan that his created beings shall be perfected into a holy people and that is the duty and privilege of His Church below. By her means men and women may become fit vessels meet for the Master's service and for the praise of His holy Name.

## ചർച്ച് വീക്ക്ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രു. | 6 | 0 | 0 |
| ആറു മാസത്തേക്കു് | ” | 3 | 0 | 0 |
| ഒററപ്രതി | ” | 0 | 2 | 0 |

# മൈലാർപ്പൂവരെ മുസ്ലീം തോമായും ഇൻഡ്യയുടെ മാർത്തോമായും

ടി. കെ. ജോസഫ് ബി. എ. എൽ. ററി.

## 1. മൈലാർപ്പൂരെ അരക്തസാക്ഷി

രക്തസാക്ഷിയായി ഇൻഡ്യയിലൊരിടത്തുവച്ചുമരിച്ച സാക്ഷാൽ മാർത്തോമ്മാശ്ലീഹാ തന്നെയാണോ 'മയിലാപ്പൂരിൽവച്ചു രക്തസാക്ഷിയല്ലാതെ മരിച്ചു', അവിടെ (രണ്ടു മാർത്തോമ്മാക്കബറുകളുണ്ടായിരുന്നതിലൊന്നിൽ) അടക്കപ്പെട്ട ആ പുണ്യവാൻ? രണ്ടു പേരും ഒരാൾ ആളാകാൻ ന്യായമില്ല. 1. ഒരാൾ രക്തസാക്ഷി, ഒരാൾ അരക്തസാക്ഷി. 2. ഒരാളെ ഒരു ബ്രാഹ്മൺ ശൂലംകൊണ്ടു കൊന്നു, ഇതരൻ ഒരു പക്ഷിവേടന്റെ അമ്പുകൊണ്ടു യദൃച്ഛയാ മരിച്ചു. 3. ശ്ലീഹായായിരുന്ന മാർത്തോമ്മായുടെ കബർ, അഥവാ ക്രിസ്ത്യാനിയായ ആ ശ്ലീഹന്റെ കബർ, കിഴക്കുപടിഞ്ഞാറായിരിപ്പാനാണു ന്യായം, എന്നാൽ മയിലാപ്പൂരെ തോമ്മായുടെ കബർ മുസ്ലീം രീതിയനുസരിച്ചു തെക്കുവടക്കാണ്. 1523-ൽ പറങ്കികൾ അതു തുറന്നപ്പോഴും അതു തെക്കുവടക്കായിരുന്നു. അതു് അറേബിയായിൽനിന്നു വന്ന ഒരു സാരസിൻ (മുസ്ലീം) പുണ്യവാന്റെ (ഫക്കീറിന്റെ) കബറാണെന്നു 1293-ൽ മാർക്കൊപ്പോലോയോടു ചിലർ പറകയും ഉണ്ടായി. 4. ആ കബറിലെ അസ്ഥികൾ 1523-നു മുമ്പു് ആരും എടുത്തില്ല എന്നു അന്ന് (1517-ലും മറ്റും) ചെന്ന പറങ്കികളോടു മയിലാപ്പൂരുകാർ പറഞ്ഞു, എന്നാൽ ശ്ലീഹായുടെ അസ്ഥികൾ കബറിൽനിന്നു് (ഇൻഡ്യയിലെതെന്നു്) നാലാം ശതകത്തിനു മുൻപുതന്നെ (232—3—ലോ അതിനുശേഷമോ) മെസൊപ്പൊട്ടേമിയായിലെ എഡേസാ (ഉർഫാ)യിൽ കൊണ്ടുപോയെന്നു് മാർ അപ്രേമിന്റെ (4—ാം ശതകത്തിലെ) സുറിയാനിപ്പാട്ടുകളിൽനിന്നു മലങ്കര നസ്രാണികളും മനസ്സിലാക്കിയിട്ടുണ്ട്. 1523—ൽ പറങ്കികൾ കബർ തുറന്നപ്പോൾ മയിലാർപ്പൂരെ തോമായുടെ അസ്ഥികളെല്ലാം വളരെ ദ്രവിച്ചെങ്കിലും, യഥാസ്ഥാനങ്ങളിൽ ആ കബറിൽ (അതേ, ഇന്നും ഉള്ള തെക്കുവടക്കൻ കബറിൽ) കാണുകയും ചെയ്തു.

## 2. മൈലാർപ്പൂരിനു കബർ നിസ്സാരം.

മയിലാർപ്പൂരെ തോമായും സാക്ഷാൽ മാർത്തോമ്മാശ്ലീഹായും തമ്മിലുള്ള മേൽപറഞ്ഞ വ്യത്യാസങ്ങൾ ഞാനും മറ്റും മലങ്കര എന്നല്ല, മിസ്റ്റർ കെ. എൻ. ഡാനിയേൽ പോലും അറിഞ്ഞുതുടങ്ങുന്നതേയുള്ളു. മലങ്കരയുടെ മാർത്തോമ്മാ ഐതിഹ്യത്തിനു എത്രകാലത്തെ പ്രാചീനതയുണ്ടെന്നും മലങ്കര അറിഞ്ഞുവരുന്നതേയുള്ളു. എന്നാൽ മയിലാർപ്പൂരെ തെക്കുവടക്കൻ കബർ പൊന്നുപോലെ പള്ളിക്കകത്തു സൂക്ഷിച്ചുവന്ന മയിലാർപ്പൂർ കത്തോലിക്കമെത്രാന്മാർ മേൽപ്പടി നാലു വൈപരീത്യങ്ങളും (1892—ൽ മദ്രാസ് കോളേജിലെ പ്രൊഫസർ റേ സായിപ്പ് അറിയുന്നതിനു മുൻപുതന്നെ, ഇന്നത്തെ മലങ്കര നസ്രാണി വൃദ്ധന്മാരിൽ ഏറിയ കൂറും ജനിക്കുന്നതിനു മുമ്പുതന്നെ (1871—ലോ അതിനു മുമ്പോ അറിഞ്ഞു് (രേഖകളിൽ നിന്നു മനസ്സിലാക്കി) ആ കബറിനെയും ഐതിഹ്യത്തെയും സംശയവിഷയമാക്കി എന്നല്ല, ശക്തിയായി നിസ്സാരപ്പെടുത്തി.

ആ വാസ്തവം സർ ഹെന്റിയൂൾ തന്റെ "മാർക്കോപ്പോലോ" എന്ന പുസ്തകത്തിൽ 1871-ൽ ഇങ്ങനെ രേഖപ്പെടുത്തി. "I see that the autho-rities now ruling the Catholics at Madras are strong in disp-aregement of the special san-ctity of the localities, and of the wholes tory connecting St. Thomas with Mailapur." (എന്റെ "പ്രാചീന....പ്രചാരം" എന്ന കൃതിയുടെ 59—60—ാം പുറം നോക്കുക.)

പിന്നീടു അവരുടെ അഭിപ്രായം മാറിയോ? ഇല്ല. 1929-ൽ മാർപ്പാപ്പായുടെ മാടമ്പി, ഷെവലിയർ ഡിക്രൂസ് എന്ന മയിലാർപ്പൂർക്കാരൻ മാർത്തോമാ എന്ന പുസ്തകത്തിൽ 112—ാം പുറത്തിങ്ങനെ പറഞ്ഞിരിക്കുന്നു. "Catholics who venerate the (St. Thomas) tomb are not compelled to believe in its ge-nuineness and they know well that it is a question of evidence, and that they may be mistaken as to the fact" (തെളിവുണ്ടെങ്കിൽ അല്ലാതെ ആ കബർ തോമ്മാശ്ലീഹായുടേതുതന്നെ ആണെന്നു കത്തോലിക്കർ വിശ്വസിക്കണമെന്നു നിർബന്ധമില്ല. വസ്തുത അവർ തെറ്റിദ്ധരിച്ചുപോയി എന്നു വരാം.) മേൽപ്പടി പുസ്തകം മയിലാർപ്പൂർ ബിഷപ്പിനു സമർപ്പിച്ചതാണ്. വേറൊരു കത്തോലിക്കാ ബിഷപ്പിന്റെ അവതാരികയും അതിലുണ്ട്.

## 3. മലങ്കരയ്ക്കും വേണ്ടാ എന്നായോ?

മലങ്കരയിലെ കത്തോലിക്കാ മെത്രാന്മാർ 1950—ൽ തീരുമാനിച്ചതു് "മാർത്തോമ്മായുടെ വരവും ശവരിയാർ പുണ്യവാളന്റെ മരണവും" 1952-ൽ (ഏതു മാസത്തിലും തീയതിയിലും?) ഓർമ്മിച്ചു് ആഘോഷിക്കുന്നതിനു മുമ്പ് ഇററലിയിലെ ഓർത്തോനായിലിരിക്കുന്ന മാർത്തോമ്മാസ്ഥികൂടമോ അതിന്റെ കുറെ അസ്ഥികളോ തിരികെ ഇങ്ങു വരുത്തണമെന്നാണ്. അപ്പോൾ 1522—ലും, 1523—ലും മയിലാർപ്പൂരെ രണ്ടു കബറുകളിൽ നിന്നു പറങ്കികളെടുത്തവയും, ഗോവായിലും മയിലാപ്പൂരും വച്ചു വണങ്ങപ്പെട്ടു വരുന്നവയും ആയ രണ്ടു അസ്ഥികൂടങ്ങൾ സാക്ഷാൽ മാർത്തോമ്മായുടെ അല്ലയോ?

അഥവാ എല്ലാ മാർത്തോമ്മാ അസ്ഥികൂടങ്ങളും എല്ലാ മാർത്തോമ്മാക്കബറുകളും കൂട്ടിയിണക്കിയാൽ ഒരു കബറും ഒരസ്ഥികൂടവും മാത്രമേ ആകയുള്ളോ? ഓർത്തോനാസ്ഥികൾ തിരികെ കിട്ടിയാൽ അവ മലങ്കരെ ഏതു സഭയുടെ വകയായിരിക്കും? എല്ലാ സഭകൾക്കുമായി വിഭജിക്കേണ്ടിയിരിക്കും. അങ്ങനെ ചെയ്തില്ലെങ്കിൽ പിന്നെ ആ അസ്ഥികളെപ്പററി കേസുകളുണ്ടാകും. ഭാഗം ചെയ്തതു ശരിയായില്ലെന്നും കേസുണ്ടാകാം.

എല്ലാ വർഗ്ഗത്തിലെയും മെത്രാന്മാരും ചേർന്നു അപേക്ഷിച്ചേ അസ്ഥികൾ (ഒരംശമെങ്കിലും) തരൂ എന്നു ഓർത്തോനാ മെത്രാൻ പറയുമോ? എന്നാൽ മലങ്കരെയും മയിലാപ്പൂരിലുമുള്ള മാർത്തോമ്മാക്കബറുകളിൽ ഏതിൽ നിന്നാണു് ഓർത്തോനാസ്ഥികൾ (232—3—ാമാണ്ടു) എടുത്തതു് എന്നും, ആ ആണ്ടിൽ "സ്തുതിചൊവ്വാക്കപ്പെട്ട" സഭയോ, വല്ല ഇടത്തൂട്ട (പാഷണ്ഡ) സഭയോ ആയിരുന്നോ ആ കബറിന്റെ ഉടമസ്ഥൻ എന്നും ഓർത്തോനാ ചോദിക്കുകയില്ലയോ?

# വി. കുർബാന

ദിവ്യശ്രീ എം. റി. ഇട്ടീര മല്പാൻ.

## 2-ാം ശുശ്രൂഷ

(പൊതുവിന്നടത്തു്.)

A.

അംശവസ്ത്രധാരണപ്രാർത്ഥനകൾ,

1. കൈ ശുദ്ധി വരുത്തുന്നതിനു മുമ്പ്.
2. പുറങ്കുപ്പായം മാററുമ്പോൾ.
3. ചെരിപ്പിടുമ്പോൾ.
4. ശുശ്രൂഷക്കുപ്പായം ധരിക്കുമ്പോൾ.
5. ഹമ്നീഖാ ധരിക്കുമ്പോൾ.
6. ഇടക്കെട്ടു ധരിക്കുമ്പോൾ.
7. കൈ ഉറ ധരിക്കുമ്പോൾ.
8. മസ്നഫ്സാ ധരിക്കുമ്പോൾ.

നല്ലവനെ നമുക്കു ആരു കാണിച്ചു തരും. അവന്റെ തിരുമുഖപ്രകാശം നമ്മുടെമേൽ വിരിക്കട്ടെ. കർത്താവേ എന്റെ ഹൃദയത്തിൽ നിന്റെ സന്തോഷം നിറന്നു.

9. കാപ്പ ധരിക്കുമ്പോൾ.
10. പത്രസിൻ ധരിക്കുമ്പോൾ.

"കർത്താവേ ഉപദ്രവദിവസത്തിൽ എന്നെ മറച്ചുകൊള്ളും. അവന്റെ കൂടാരത്തിന്റെ മറവിൽ എന്നെ ഇരുത്തും. അവൻ പാറയുടെ മേൽ എന്നെ നിറുത്തും. അപ്പോൾ എന്റെ ശത്രുക്കൾക്കെതിരായി എന്റെ തല ഉയരുകയും ചെയ്യും.

11. കഴുത്തിൽ സ്ളീബാ ഇടുമ്പോൾ.

അവന്റെനേരെ സൂക്ഷിപ്പിൻ, അവനിൽ ശരണപ്പെടുവിൻ. ഒരുനാളും നിങ്ങൾ ലജ്ജിക്കയില്ല.

12. ശീലമുടി ധരിക്കുമ്പോൾ.

അവന്റെ തലയിൽ മഹത്വകിരീടം നീ വച്ചു. അവൻ ജീവൻ നിന്നോടു യാചിക്കുകയും നീ അവനു കൊടുക്കുകയും ചെയ്തു.

13. ഇരുത്തു കയ്യുറ അംശവടി പിടിക്കുമ്പോൾ.

നിന്നാൽ ശത്രുക്കളെ ഞങ്ങൾ കുത്തുകയും നിന്റെ നാമം ഹേതുവായി ഞങ്ങളുടെ വൈരികളെ ഞങ്ങൾ ചവിട്ടുകയും ചെയ്യും.

രണ്ടാം ശുശ്രൂഷയുടെ ആരംഭത്തിൽ പിതാവിനും പുത്രനും വി. റൂഹായ്ക്കും സ്തുതിയെന്നും അതിന്റെ പ്രതിവാക്യവും നമ്മുടെ തക്സായിൽ കാണുന്നില്ല. ചില പഴയ പുസ്തകങ്ങളിൽ കാണുന്നുണ്ടു്. നമ്മുടെ മററു ശുശ്രൂഷകളുടെ ആരംഭത്തിലും അങ്ങിനെ ഉപയോഗിക്കുന്നുണ്ടു്.

പ്രധാനാചാര്യന്മാർക്കു പ്രത്യേകമായുള്ള അംശവസ്ത്രധാരണപ്രാർത്ഥനകൾ നമ്മുടെ കുർബാന തക്സായിൽ കാണുന്നില്ല. അതിനാൽ അത്രെ അതെഴുതുവാൻ ഇടയായതു്. ഈ പ്രാർത്ഥനകൾ മിക്കവാറും സങ്കീർത്തനങ്ങളാകുന്നു.

9—ാം നമ്പർ ഹൂത്തൊമ്മൊയുടെ മുകളിലായി കുറിയേലായിസൊനും.... കർത്തൃപ്രാർത്ഥനയും കാണുന്നു. എന്തെങ്കിലും ശുശ്രൂഷയെ അവസാനിപ്പിക്കുന്നതു മേൽ പ്രസ്താവിച്ചവകൊണ്ടാണു്. ആ സ്ഥിതിക്കു ഹൂത്തൊമ്മൊയുടെ താഴെയല്ലയൊ അതിരിക്കേണ്ടതു്. ചില പ്രതികളിൽ അപ്രകാരമാണു് കാണുന്നതു്.

B.

1. അണയ്ക്കുന്നവൻ ദർഗ്ഗായുടെ താഴെ ഇരുന്നുകൊണ്ടു തനിക്കു വേണ്ടിത്തന്നെ കഴിക്കുന്ന പ്രാർത്ഥന.
2. 93-ാം സങ്കീർത്തനം
3. ഹൂപ്പിയൊ (കാസാ, പീലാസ ഇവയുടെ ശീലകൊണ്ടുള്ള മൂടി )മാററുന്നതിനുള്ള പ്രാർത്ഥന.
4. മെസ്സ് അഹദോനൂസോ അർക്കുന്ന സമർപ്പണം. (ആർക്കുവേണ്ടി ആരുടെ നാമത്തിൽ സമർപ്പിക്കുന്നു എന്നു)
5. ശോശപ്പാകൊണ്ടു മൂടുമ്പോൾ
6. പ്രമിയൊൻ.
7. കുന്തുരിക്കം വാഴ്ത്തുമ്പോൾ.
8. സെദറാ.
9. കോലൊ.
10. എത്രോ.
11. വി. ത്രിത്വത്തിനു ധൂപാരാധന.
12. ഹൂത്തൊമ്മൊ.
13. കൌമാ.
14. വിശ്വാസപ്രമാണം.

ചില തക്സാകളിൽ 2-ാംനമ്പർ 93-ാം സങ്കീർത്തനവും 3-ാം നമ്പർ ഹൂപ്പിയൊ മാററുന്നതിനുള്ള പ്രാർത്ഥനയും കാണുന്നില്ല. 13-ാം നമ്പർ കൌമായ്ക്കു പകരം കർത്തൃപ്രാർത്ഥന മാത്രമെ ചില പുസ്തകങ്ങളിൽ കാണുന്നൊള്ളു.

14-ാംനമ്പർ വിശ്വാസപ്രമാണം ചില പകർപ്പുകളിൽ ഈ സ്ഥാനത്തു കാണുന്നില്ല.

C.

### വേദവായനയും പ്രവേശപ്രാർത്ഥനകളും.

1. എക്കബോയും മനിസോയും.
2. ദൈവപുത്രസ്തുതിയും മനുഷ്യാവതാരവർണ്ണനയോടുകൂടിയ പ്രാർത്ഥനയും.
3. പഴമവായന.
4. ശ്ളീഹാവായന.
5. ഏവൻഗേലിയോൻവായന.
6. പ്രവേശനപ്രമിയൊൻ.
7. സഭ മുഴുവനുംവേണ്ടി പ്രാർത്ഥന.
8. സെദറാ.
9. ധൂപക്കുററിവാഴ്ത്തൽ.
10. വിശ്വാസപ്രമാണം.

---

## 4. മലങ്കരയുടെ വ്യാജപ്പാട്ട്

ക്രി. 50 ധനുവിൽ തോമ്മാശ്ളീഹാ മലങ്കരെ വന്നതിനും, മയിലാർപ്പൂരും ചീനത്തും പോയതിനും, 72—ാമാണ്ടു് കർക്കടകം 3—ാം നു മൂന്നരനാഴികപ്പകലുള്ളപ്പോൾ ഒരു ബ്രാന്റെ ശൂലമേററു മയിലാർപ്പൂരമലത്തിനടുക്കൽവച്ചു രക്തസാക്ഷിയായി മരിച്ചതിനും തെളിവായി. 1601 ലുണ്ടാക്കിയതെന്നു പറയുന്ന ഒരു തോമ്മാപ്പാട്ടു് 1916—ൽ ഫാദർ ബർനാഡു പ്രസിദ്ധപ്പെടുത്തി. അതു ദൃഷ്ടപ്രധർഷമായ വിശ്വാസ്യത" ഉള്ള രേഖയാണെന്നു അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. 1938—ൽ അതിന്റെ ഇററാലിയൻ തർജ്ജമ സർവ്വലോകവും അറിവാൻ റോമായിൽ പ്രസിദ്ധപ്പെടുത്തി. എന്നാൽ 1892—നു മുമ്പ് ആ പാട്ടുണ്ടായിരുന്നെന്നു തെളിവു തന്നിട്ടില്ല. അതു് ഒന്നാം ശതകത്തിലെഴുതിയ ഒരു മാർത്തോമ്മാ"ചരിതം" നോക്കി 1601—ൽ ഉണ്ടാക്കിയ സംഗ്രഹമാണെന്നു പറയുന്നു. എന്നാൽ ആ "ചരിതം" എന്നെങ്കിലും എവിടെയെങ്കിലും ഉണ്ടായിരുന്നെന്നു തെളിവു തന്നിട്ടില്ല. 1916 മുതൽ തന്നെ തെളിവാവശ്യപ്പെട്ടതാണു്. (പാട്ടിനും ചരിതത്തിനും തെളിവു തരാൻ സാധിക്കാഞ്ഞിട്ടും ആ പാട്ടു് "ദൃഷ്ടപ്രധർഷ വിശ്വാസ്യതയുള്ള" പ്രമാണമായി ചിലർ ഇന്നും ഉദ്ധരിച്ചുവരുന്നു. മയിലാർപ്പൂർ കത്തോലിക്കർ ആ പാട്ടു സ്വീകരിച്ചു 1871—1929—ലെ അവരുടെ മേൽപ്പറഞ്ഞ അഭിപ്രായം മാററിയിട്ടില്ല. മലങ്കരെയുള്ള യാക്കോബായ (ഓർത്തഡോക്സ്)കാരും ലത്തീൻറീത്തുകാരും മാർത്തോമ്മാക്കാരും, പെന്തിക്കോസ്തുകാരും മററും ആ പാട്ടു സ്വീകരിച്ചിട്ടില്ലതാനും. (തുടരും)

# അമ്മയും മകനും

(അലക്സ്)

## അദ്ധ്യായം മൂന്നു്
(തുടർച്ച)

മേരിയുടെ ഹൃദയം ഏതാണ്ട സ്വല്പം ശാന്തമായതോടുകൂടെ, ജീവിതത്തിന്റെ ഭാരിച്ച ചുമതലകൾ അവൾ ശരിക്കു ഏറെറടുക്കുവാൻതന്നെ നിശ്ചയിച്ചു. യാതൊരു ദിവ്യസ്വപ്നത്തിലും ജീവിതം കഴിച്ചുകൂട്ടുന്നതിനു് അവൾ ആഗ്രഹിച്ചില്ല. അവളുടെ മുമ്പിൽ ആവിർഭവിച്ച കരാളമായ ആ വിധിവൈപരീത്യത്തെ, അതിന്റെ പൂർണ്ണഭയാനകതയിൽത്തന്നെ ദർശിക്കുന്നതിനു അവൾ ദൃഢനിശ്ചയം ചെയ്തു. ജോൺ ജർമ്മനിയിൽ വിദ്യാഭ്യാസത്തിനു പോയിരുന്നതു, ഒരു ബാങ്കിൽനിന്നും പതിനായിരം രൂപായോളം കടമെടുത്തിട്ടായിരുന്നു. അതു് മുഴുവനും തിരികെവന്നു ജോലിചെയ്തു വീട്ടിക്കൊള്ളാമെന്നുമായിരുന്നു. ആ ദമ്പതികളുടെ ചിന്തയും. ബാങ്ക്കാർക്കു് പണത്തിനു പണയമായി അവർ താമസിച്ചിരുന്ന ബംഗ്ലാവും പറമ്പും ആയിരുന്നു കൊടുത്തിരുന്നതു്. സത്യത്തിനു മാത്രമെ ലോകത്തിൽ എന്തെങ്കിലും സ്ഥാനമുള്ളുവെന്നു് പരിപൂർണ്ണമായി വിശ്വസിച്ചിരുന്ന മേരിക്കു കടം വീട്ടുന്നതിനെപ്പററി യാതൊരു സംശയവുമില്ലായിരുന്നു. അവരുടെ ബംഗ്ലാവും പുരയിടവും വിൽക്കുന്നതിനുതന്നെ നിശ്ചയിച്ചു. എന്നാൽ അതിനു ശ്രമിച്ചപ്പോൾ മാത്രമാണു്. ഇരുപതിനായിരം രൂപാ യാതൊരു ആക്ഷേപവും കൂടാതെ ലഭിക്കാവുന്ന ആ ഭീമമായ ബംഗ്ലാവിനും പുരയിടത്തിനുംകൂടെ അയ്യായിരം രൂപാപോലും ആരും നൽകുവാൻ തയ്യാറായില്ലെന്നുള്ള യഥാർത്ഥം മനസ്സിലായതു്. വീണവരിൽനിന്നു് രക്തംപോലും ഊററിക്കുടിക്കുന്ന ഒരു സാമൂഹ്യവ്യവസ്ഥിതിയിലാണു തങ്ങൾ ജീവിക്കുന്നതെന്നുള്ളതു് അപ്പോൾ മാത്രമാണു മേരിക്കു അനുഭവമായതു്. അവൾ ബംഗ്ലാവും പറമ്പും പോരാഞ്ഞിട്ടു്, അവളുടെ ഗൃഹോപകരണങ്ങൾ എല്ലാം വിററു ബാങ്ക്കാരുടെ കടം വീട്ടി. ചില ഔദാര്യനിധികൾ മേരിയുടെ ഈ നിസ്സഹായഅവസ്ഥയിൽമനസ്സലിഞ്ഞു, ഒരു പണപ്പിരിവു നടത്തണമെന്നു് വിചാരിച്ചെങ്കിലും, ആ പണത്തിൽ ഒരു പൈസപോലും സ്വീകരിക്കുകയില്ലെന്നു് മേരി ദൃഢനിശ്ചയം ചെയ്തു. ദരിദ്രയാണെങ്കിലും ഒരു ഭിക്ഷുണിയാകണമെന്നു് അവൾ ആഗ്രഹിച്ചില്ല.

ജീവിതത്തിൽ അത്യാവശ്യത്തിനു വേണ്ട ചില സാധനങ്ങൾ മാത്രം ശേഖരിച്ചുകൊണ്ടു, മേരി കുഞ്ഞുങ്ങളോടു കൂടെ, പട്ടണപ്രാന്തത്തിനു സമീപമായി സ്ഥിതിചെയ്യുന്ന ഒരു ചെറിയ കുടിലിലേക്കു താമസം മാററി. ചെറുതെങ്കിലും ആ കുടിൽ മേരിയുടെ ഒന്നു രണ്ടു ദിവസത്തെ കഠിനാദ്ധ്വാനം മൂലം വളരെ ശുചിയുള്ള ഒരു ചെറുഗൃഹമായി രൂപാന്തരപ്പെട്ടു. രാജനു അമ്മയുടെ സന്തോഷം മാത്രമായിരുന്നു ജീവിതലക്ഷ്യം. അതുമൂലം, അവൻ ആ പുതിയ പരിതഃസ്ഥിതിയോടു പരിപൂർണ്ണമായി ഇണങ്ങിച്ചേർന്നു. ലീലയ്ക്കു എന്തെങ്കിലും ചിന്തിക്കുന്നതിനുള്ള പ്രായമായിരുന്നില്ല. എന്നാൽ അനിയൻ മാത്രമാണു്, ആ പുതിയ ചുററുപാടിൽ പിറുപിറുക്കുവാൻ തുടങ്ങിയതു്. അവനു് എല്ലാം അസുഖകരമായിത്തോന്നി. പഴയ ബംഗ്ലാവു് വിട്ടിട്ടു പോന്നതുതന്നെ അവനു് ഇഷ്ടമായില്ല. പുതിയ വീട്ടിനു സ്ഥലം പോരെന്നായിരുന്നു അവന്റെ പരാതി. അവൻ വീട്ടുകാരോടും നാട്ടുകാരോടും ഒരു വിരുദ്ധമനസ്ഥിതി പ്രകടിപ്പിക്കാൻ തുടങ്ങി. ജീവിതത്തിലെ എല്ലാ കറുപ്പുനിറഞ്ഞ പാനപാത്രങ്ങളും സസന്തോഷം കുടിക്കുവാൻ സന്നദ്ധയായ മേരിയുടെ ഹൃദയത്തെ ഒരു വിഷമുള്ളെന്നപോലെ വീണ്ടും വീണ്ടും കുത്തിത്തുളച്ചുകൊണ്ടിരുന്ന ഒരൊററക്കാര്യം അനിയന്റെ ഈ അസുഖങ്ങൾ മാത്രമായിരുന്നു.

## അദ്ധ്യായം നാലു്

അതിവേഗം ഓടിക്കൊണ്ടിരിക്കുന്ന ഒരു വണ്ടി പെട്ടെന്നു നിറുത്തുവാൻ സാദ്ധ്യമല്ലെന്നു് എല്ലാവർക്കും അറിയാമല്ലോ. എന്നാൽ മേരിക്കു് ആ ഒരു വിഷമം ഉണ്ടായിട്ടില്ല. കുബേരപദവിയിൽ ജീവിച്ചിരുന്ന അവൾക്കു് ഒരു മാസംകൊണ്ടു് ഒരു തികഞ്ഞ സാധുവായി ജീവിതം മാററുവാൻ യാതൊരു വിഷമവും നേരിട്ടില്ല. അവളെ ദൈവം അതിനു ചെറുപ്പം മുതൽ തന്നെ പരിശീലിപ്പിച്ചിട്ടുണ്ടെന്നാണു മേരി സാധാരണ ചിരിച്ചുകൊണ്ടു പറയാറുള്ളതു്. "കൃഷികസ്ത്രീ വീണ്ടും കൃഷികസ്ത്രീയായി പോലും."

അവരുടെ ജീവിതസന്ധാരണത്തിനു്, മററു യാതൊരു വരുമാനമാർഗ്ഗങ്ങളുമില്ലാതിരുന്നതിനാൽ എന്തെങ്കിലും കഠിനാദ്ധ്വാനം തന്നെ ചെയ്യുവാ

(ശേഷം 6-ാം പേജിൽ)

---

11. വിരലിന്റെ അററം ശുദ്ധിവരുത്തുമ്പോൾ.

12. സമാധാനചോദ്യം ചെയ്യുമ്പോൾ.

13. അണയ്ക്കുന്നവനും അണയ്ക്കപ്പെടുന്നവർക്കുംവേണ്ടി ദർഗായുടെ താഴെ ഇരുന്നുകൊണ്ടു പ്രാർത്ഥന.

C. ഈ ഭാഗം മുതലാണു് വി. കുർബാന പരസ്യമായി ആരംഭിക്കുന്നതു. 8-ാംനമ്പർ സെദറായുടെ അന്ത്യത്തിൽ നിങ്ങൾക്കെല്ലാവർക്കും സമാധാനം . . . . എന്നും അതിന്റെ പ്രതിവാക്യവും ചില പകർപ്പുകളിൽ കാണുന്നുണ്ടു്.

പൂർവ്വകാലങ്ങളിൽ ഏവൻഗേലിയോൻ വായിക്കുന്നതിനു മുമ്പായി മദ്ബഹായിൽ ബലിപീഠത്തിനു ചുററും ഏവൻഗേലിയോൻ ഘോഷിച്ചുകൊണ്ടു നടക്കുക പതിവുണ്ടായിരുന്നു. ആ സ്ഥാനത്താണു "നിന്നെ പ്രസവിച്ച മറിയാമും" എന്നു തുടങ്ങുന്നവ ചൊല്ലിക്കൊണ്ടു [പട്ടക്കാരൻ ത്രോണോസിനു ചുററി വീശുന്നതു്. ആ പ്രാർത്ഥന രണ്ടു ഭാഗമായിട്ടാണു കാണുന്നതു്. ഒന്നു നിന്നെ പ്രസവിച്ച മറിയാമും.... എന്നു തുടങ്ങുന്നതും മറെറാന്നു സ്വഭാവപ്രകാരം മരണമില്ലാത്തവനും എന്നു തുടങ്ങി "നിന്നെ പ്രസവിച്ച മാതാവിന്റെയും എല്ലാ വിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ" എന്നതു കൂടാതെ "മ്ശീഹാതമ്പുരാനെ ഞങ്ങളെല്ലാവരോടും കൃപചെയ്യണമേ" എന്നു വരെയും ആകുന്നു. ഇവയിൽ ഒന്നാമത്തേതു B യിൽ 12-ാം നമ്പർ ഹൂത്തോമ്മോക്കു പകരം ഉപയോഗിക്കുന്നതാകുന്നു. 2-ാംനമ്പർ ശുശ്രൂഷ പൊതുവിന്നടുത്തതാകുന്നു. ആ പ്രകാരം തന്നെ ഈ പ്രാർത്ഥനയും പൊതുവിന്നടുത്തതാണു്. രണ്ടാമത്തേതിൽ "നിന്നെ പ്രസവിച്ച മാതാവിന്റെയും നിന്റെ സകല വിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ എന്നതു "പെത്ഗൊമ്മൊ"യായിപ്പിന്നീടു ചേർത്തതായിരിക്കണം. ബാക്കിയുള്ളവ ഏവൻഗേലിയോൻ ഘോഷിച്ചുകൊണ്ടു ചുററി പ്രദക്ഷിണം ചെയ്തുകൊണ്ടിരുന്ന കാലത്തു് ഉപയോഗിച്ചിരുന്നവയാണു്. മേൽ പ്രസ്താവിച്ച പ്രകാരമാണു ചില പകർപ്പുകളിൽ കാണുന്നതു്.

## വാരപഞ്ചാംഗം

ഫെബ്രുവരി കുംഭം

| | | | |
|---|---|---|---|
| ഞായർ | 17 | 5 | 4 |
| തിങ്കൾ | 18 | 6 | 5 |
| ചൊവ്വാ | 19 | 7 | 6 |
| ബുധൻ | 20 | 8 | 7 |
| വ്യാഴം | 21 | 9 | 8 |
| വെള്ളി | 22 | 10 | 9 |
| ശനി | 23 | 11 | 10 |

### Thought for the Week

**It is an immense blessing to be callous to ridicule; or which comes to the same thing, to be conscious throughly that what we have in us of noble and delicate is not ridiculous to any but fools, and that if fools will laugh, wise men will do well to let them.**

Dr. Arnold.

THE CHURCH WEEKLY

## ക്രൈസ്തവസഭയുടെ നേതൃത്വം

"ഭാരതത്തിൽ ക്രൈസ്തവസഭയ്ക്കുള്ള സ്ഥാനം സുപ്രധാനമാണ്. ഇന്നു സാമൂഹ്യമായും സാമ്പത്തികമായും മററും ഭാരതം നേരിടുന്ന ദുർഘടപ്രശ്നങ്ങളുടെ മുമ്പിൽ നമുക്കു കണ്ണടച്ചിരിക്കുവാൻ കഴിയുകയില്ല. ബാലിശങ്ങളായ വിശ്വാസാചാരങ്ങളെക്കുറിച്ചുള്ള വ്യർത്ഥ വാദപ്രതിവാദങ്ങൾകൊണ്ട് നമ്മുടെ ശക്തി ക്ഷയിപ്പിച്ചതു മതി, പരമ്പരാഗതങ്ങളായ വിശ്വാസാചാരങ്ങളുടെ അല്ലറചില്ലറകളെപ്പററിയുള്ള വാദപ്രതിവാദങ്ങൾ അവസാനിപ്പിച്ച് യോജിപ്പിൻെറ ആത്മാവോടുകൂടി പ്രവർത്തിക്കാം. സാമൂഹ്യമനസ്ഥിതിയാണ് ഇന്നു ക്രൈസ്തവ സഭയ്ക്കുണ്ടാകേണ്ട ഒന്നാമത്തെ സംഗതി. ഭാരതം നേതൃത്വത്തിനാഗ്രഹിക്കുന്നു. ആ നേതൃത്വം നൽകാൻ നമുക്കു കഴിവുണ്ടോ?.. ....ലോകപ്രശ്നങ്ങളുടെ മുമ്പിൽ പ്രബുദ്ധമതികളായ യുവജനങ്ങൾക്കു ശരിയായ നേതൃത്വം നൽകുവാൻ സഭയ്ക്കു കഴിവില്ലാത്തതിനാൽ അവർ വഴിതെററിപ്പോകുന്നെങ്കിൽ അവരുടെ അധഃപതനത്തിൽ നാം പരിതപിച്ചിട്ടു കാര്യമില്ല."

നി. വ. ദി. ശ്രീ യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി കോട്ടയം യെറുശലേംപള്ളിയുടെ സുവർണ്ണജൂബിലി മഹായോഗത്തിൽ ചെയ്ത ഒരു പ്രസ്താവനയാണ് മേലുദ്ധരിച്ചിരിക്കുന്നതു്. റോമാനഗരം കത്തിയെരിഞ്ഞപ്പോൾ നീറോ ചക്രവർത്തി ഫിഡിൽ വായിച്ചുകൊണ്ടിരുന്ന രീതിയിലാണ് ക്രൈസ്തവസഭ ഇപ്പോൾ കഴിയുന്നതു്. നിരീശ്വരത്വത്തിൽ അടിസ്ഥാനപ്പെട്ടതായ ഒരു സാമൂഹ്യവിപ്ലവം ലോകമാസകലം കൊടുങ്കാററടിക്കുകയാണ്. നൂററാണ്ടുകളായി പരിപാവനങ്ങളെന്ന് മനുഷ്യലോകം കരുതി ആരാധിച്ചുവന്ന സത്യം, നീതി, സ്നേഹം, വിശുദ്ധി ആദിയായ ശാശ്വത മൂല്യങ്ങൾ മുതലാളിത്വത്തിൻെറ നിക്ഷിപ്ത താല്പര്യങ്ങളാണെന്നു പെരുമ്പാ അടിച്ചുകൊണ്ട്, ഈ വിശിഷ്ടാദർശങ്ങളെ ഉലയ്ക്കുന്ന ചുഴലിക്കാററു ഭീകരങ്ങളായ അതിൻെറ സംഹാരഗർജ്ജനങ്ങൾ മുഴക്കിക്കൊണ്ടിരിക്കുന്നു. ഹൈസ്കൂൾവിദ്യാർത്ഥികൾ, വിദ്യാർത്ഥിനികൾ, സർവ്വകലാശാലാ വിദ്യാർത്ഥികൾ, വിദ്യാർത്ഥിനികൾ ഇവരെല്ലാം എന്തെല്ലാം പ്രശ്നങ്ങളാണ്, പരിപാവനങ്ങളായ ഗാർഹികമണ്ഡലങ്ങളിൽ ദിനംപ്രതി കൊണ്ടുവരുന്നതു്? ക്രൈസ്തവസഭയുടെ നേതൃത്വം എന്തിലൊക്കെയാണ് നടക്കുന്നതെന്നു നാം ദിനംപ്രതി കണ്ടുകൊണ്ടിരിക്കുകയാണല്ലൊ. ഒരു ക്രൈസ്തവ മഹാപുരോഹിതശ്രേഷ്ഠൻെറ അവസരോചിതമായ ഈ ആഹ്വാനം നമ്മുടെ മുരടിച്ച സഭാജീവിതത്തിനു ഒരു മാർഗ്ഗദർശിത്വം നൽകുമോ? ഭാരതം ചൈനയുടെ പിന്നാലെ പോകണമോ എന്നു സംശയിച്ചുനിൽക്കുന്ന അവസരമാണിതു്. ഗാന്ധിജിയുടെ മഹായജ്ഞത്തിൻെറ നിഴൽ മാത്രമാണ് ആ മഹാവിപത്തിൽനിന്ന് ഭാരതത്തെ തടഞ്ഞുനിറുത്തിയിരിക്കുന്നതു്. രണ്ടായിരംകൊല്ലങ്ങളായി ക്രൈസ്തവർക്ക് ഇവിടെ ചരിത്രമുണ്ട്. പാരമ്പര്യമുണ്ട്. ക്രൈസ്തവമായി അഭിമാനിക്കുവാൻ ആ ചരിത്രത്തിലും പാരമ്പര്യത്തിലും നമുക്കു വളരെയധികമുണ്ടോ? ഉള്ളവ വിദേശ മിഷ്യനറിമാരുടെ അവകാശങ്ങളുമാണ്. തിരുമേനി ചൂണ്ടിക്കാണിച്ചതുപോലെ ബാലിശങ്ങളായ വാദപ്രതിവാദങ്ങളുടെ നീണ്ട ചരിത്രമാണ് നമുക്കുള്ളതു്. അവയിൽനിന്നു നാം തിരിഞ്ഞു സാമൂഹ്യങ്ങളായ വൻപ്രശ്നങ്ങളിൽ നമ്മുടെ കഴിവുകളും ശ്രദ്ധയും വിനിയോഗിക്കണം. ഭാരതം നമ്മുടെ നേതൃത്വം കാത്തുനിൽക്കുന്നു. നിസ്വാർത്ഥരായ സാമൂഹ്യപ്രവർത്തകർ, വിദ്യാഭ്യാസപ്രവർത്തകർ, ഉൽകൃഷ്ടാദർശങ്ങളുള്ള വ്യവസായികൾ, ത്യാഗസന്നദ്ധതയുള്ള രാഷ്ട്രീയപ്രവർത്തകർ, സത്യനിഷ്ഠയുള്ള ഗവൺമെൻറുജീവനക്കാർ, സേവനനിരതരായ ഭിഷഗ്വരന്മാർ, അഭിഭാഷകർ ഇങ്ങനെ ഈശ്വരവിശ്വാസത്തിൽ അടിയുറച്ചവരും, ശാശ്വതമൂല്യങ്ങളെ ആദരിക്കുന്നവരുമായ ഒരു വമ്പിച്ച സൈന്യസമൂഹത്തെ ഭാരതത്തിനു ആവശ്യമുണ്ട്. നാം ആ നേതൃത്വം നൽകുവാൻ ഏ. അക്കവും, 18 അക്കവും കാനോൻ തീരുമാനിക്കുന്നതുവരെ കാത്തുനിൽക്കണമോ?

---

(5–ാം പേജിൽനിന്നു തുടർച്ച)

ൻ മേരി നിശ്ചയിച്ചു. വിദ്യാഭ്യാസം മതിയാക്കി അമ്മയുടെ കൂടെ കുടുംബ പരിപോഷണത്തിനുള്ള പ്രയത്നത്തിൽ പങ്കെടുക്കുന്നതിനു രാജൻ സ്വമനസ്സാലെ സമ്മതിച്ചു. ക്ളാസ്സിൽ അതി സമർത്ഥനായിരുന്ന രാജൻ സ്കൂൾഫൈനൽ ക്ളാസ്സിൽ ആയിരുന്നു പഠിച്ചുകൊണ്ടിരുന്നതു്. അമ്മയും മകനും കൂടെ എല്ലുമുറിയെ പണിചെയ്തു് അനിയനേയും ലീലയേയും പഠിപ്പിക്കാമെന്നാണ് അവർ നിശ്ചയിച്ചതു്.

എന്തു ജോലിയാണു സ്വീകരിക്കേണ്ടതെന്നുള്ള ആലോചന വന്നപ്പോഴാണ്, ആ അമ്മയും മകനും, അവർ ഏറെറടുത്ത ഭാരിച്ച കർത്തവ്യത്തിൻെറ ഘനം മുഴുവനും എന്തുമാത്രമെന്ന് ഊഹിക്കുന്നതിനു സാധിച്ചതു്. രാജൻ എന്തിനും തയ്യാറായിരുന്നു. ആവശ്യം വന്നപ്പോൾ പൌരുഷത്തോടുകൂടെ മുന്നോട്ടു വന്ന രാജൻെറ സ്വഭാവസംസ്കരണത്തിലും, ഉന്മേഷത്തിലും മേരി അഭിമാനം പൂണ്ടു. "അമ്മെ! അമ്മ പറഞ്ഞാൽമതി, തോട്ടിവേലയാണെങ്കിലും, അതു ചെയ്തു നിങ്ങളെ എല്ലാവരെയും സംരക്ഷിക്കുവാൻ ഞാൻ തയ്യാറാണ്", എന്ന് ഒരു അവസരത്തിൽ രാജൻ പറഞ്ഞപ്പോൾ, ആ മഹതിയുടെ കണ്ണുകൾ സന്തോഷസന്താപവികാരങ്ങളാൽ നിറഞ്ഞു. പല ജോലികളെയും പററി ആലോചിച്ചു. ഓരോന്നിനും ഓരോ പ്രായോഗികതടസ്സങ്ങളുണ്ടായിരുന്നു.

മേരി പലഹാരങ്ങൾ ഉണ്ടാക്കുവാൻ അതിവിദഗ്ദ്ധയായിരുന്നു. അവസാനം, ഒരു പലഹാരക്കച്ചവടം തുടങ്ങിയാൽ എന്താണെന്നുള്ള ചിന്തയായി. മേരി ഉണ്ടാക്കുന്ന രുചികരങ്ങളായ പലഹാരങ്ങൾ ഓരോ വീട്ടുകളിലും കൊണ്ടുനടന്നു വിററഴിക്കാമെന്നു രാജനു പരിപൂർണ്ണ ധൈര്യവുമുണ്ടായിരുന്നു. മുതൽമുടക്കം അതിനു് അധികം ആവശ്യമില്ലാതിരുന്നതിനാൽ, അതുതന്നെയാവട്ടെയെന്ന് അവർ അവസാനം നിശ്ചയിച്ചു.

ഒരു ദിവസം പോലും നഷ്ടപ്പെടുത്താതെ അവർ അതിനുവേണ്ട ജോലി ആരംഭിച്ചു. കേക്ക്, ഹൽവാ മു

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# യോഹന്നാൻ സ്നാപകന്റെ ആഹ്വാനവും യഹൂദജാതിയുടെ മനംതിരിവും

"അന്നു യെരുശലേമ്യരും യെഹൂദ്യദേശക്കാരൊക്കെയും യോർദ്ദാന്റെ ഇരുകരെയുമുള്ള എല്ലാ; നാട്ടുകാരും പുറപ്പെട്ടു് അവന്റെ അടുക്കൽ ചെന്നു്, തങ്ങളുടെ പാപങ്ങളെ ഏററുപറഞ്ഞുകൊണ്ടു യോർദ്ദാൻ നദിയിൽ അവനാൽ സ്നാനം ഏററു. തന്റെ സ്നാനത്തിന്നായി പരീശരിലും സാദൂക്യരിലുംപലർ വരുന്നതു കണ്ടാറെ അവൻ അവരോടു പറഞ്ഞതു: സർപ്പസന്തതികളേ, വരുവാനുള്ള കോപത്തെ ഒഴിഞ്ഞു് ഓടിപ്പോകുവാൻ നിങ്ങൾക്കു് ഉപദേശിച്ചുതന്നതു് ആർ? മാനസാന്തരത്തിനു യോഗ്യമായ ഫലം കായ്പിൻ." (വി. മത്തായി 3: 5—8.)

യോഹന്നാൻസ്നാപകന്റെ ആഗമനം യഹൂദജാതിയുടെ അനേകനൂററാണ്ടുകളിലെ ചരിത്രത്തിൽ അത്ഭുതപൂർവ്വമായ ഒരു സംഭവമായിരുന്നു. ആ സന്യാസിവര്യന്റെ മാനസാന്തരസന്ദേശം പലസ്റ്റീൻ നാട്ടിലെങ്ങും മുഴങ്ങി. ജനക്കൂട്ടങ്ങളെ ഇളക്കി യോർദ്ദാൻ നദീതീരത്തേക്കു് ആകർഷിച്ചു. യോഹന്നാൻ നമ്മുടെ കർത്താവിന്റെ മുന്നോടി മാത്രമായിരുന്നു എങ്കിലും കർത്താവിന്റെ കീർത്തിയെ അതിശയിക്കുന്ന ഒരു കീർത്തിയും വിജയവും അല്പകാലത്തിനുള്ളിൽ അദ്ദേഹം കൈവരിച്ചു. അതിന്റെ രഹസ്യം എന്തായിരുന്നു? ഏതു വിധത്തിലാണു യോഹന്നാൻ കർത്താവിനു വഴിയൊരുക്കിയതു്? യോഹന്നാന്റെ പ്രവർത്തനരീതിയും കർത്താവിന്റേതും തമ്മിലുള്ള വ്യത്യാസം എന്തായിരുന്നു? ഇങ്ങനെയുള്ള ചില ചോദ്യങ്ങൾ നമ്മുടെ ചിന്താവിഷയമാക്കാം.

യോഹന്നാന്റെ വിജയത്തിനുള്ള ഒരു പ്രധാന കാരണം തന്റെ വ്യക്തിമാഹാത്മ്യത്തോടു കൂടിയ സജീവസന്ദേശമായിരുന്നു. ഒട്ടകരോമംകൊണ്ടുള്ള ഉടുപ്പും, വെട്ടുക്കിളിഭക്ഷണവും, ലോക ഇമ്പങ്ങളിൽ നിന്നും സുഖസൗകര്യങ്ങളിൽ നിന്നുമുള്ള സ്വാതന്ത്ര്യം, നിരന്തരമായ ദിവ്യസംസർഗ്ഗം എന്നിവയെല്ലാം യോഹന്നാനെ ഒരു വലിയ പ്രവാചകനായി പ്രഖ്യാപനം ചെയ്തു. മതോപദേഷ്ടാക്കന്മാരിൽ മനുഷ്യർ ആരായുന്ന യാഥാർത്ഥ്യം (reality) യോഹന്നാനിൽ വിളങ്ങി. മതാനുയായികളുടെ ജീവിതത്തിന്റെ പിന്നിലുള്ള യാഥാർത്ഥ്യമാണു ലോകം എപ്പോഴും നോക്കുന്നതു്. യാഥാർത്ഥ്യമില്ലായ്മയെപ്പോലെ ലോകം പുഛിക്കുന്ന മറെറാന്നില്ല. അപ്രകാരം തന്നെ മതത്തിന്റെ മൂല്യങ്ങളെ അവഗണിക്കുന്ന ലോകം യാഥാർത്ഥ്യം നിറഞ്ഞ ജീവിതസാക്ഷ്യത്തിനു മുമ്പിൽ കുമ്പിടുവാൻ മടിക്കുന്നില്ല. ഒരു യോഹന്നാൻ സ്നാപകനെയോ മഹാത്മാഗാന്ധിയെയോ ആരാധിക്കാതിരിക്കാൻ ലോകത്തിനു കഴിവില്ല. എന്നാൽ കഴമ്പില്ലാത്ത പ്രസംഗങ്ങളും ഉദ്ദേശശുദ്ധിയില്ലാത്ത സേവനങ്ങളും ലോകം നിഷ്പ്രയാസം തിരിച്ചറിയും. മതത്തിന്റെ വേഷഭൂഷണങ്ങൾ കൊണ്ടു മാത്രം മനുഷ്യനെ ആകർഷിക്കാമെന്നു് ആരും വ്യാമോഹിക്കേണ്ടതില്ല. ഒരു കൈകൊണ്ടു മതത്തെയും മറു കൈകൊണ്ടു ലോകത്തെയും ആശ്ലേഷിച്ചുകൊണ്ടു മതപരമായും ലോകപ്രകാരവും ഒരുപോലെ വിജയം കൈവരിച്ചു മുമ്പോട്ടുപോകുവാൻ ശ്രമിക്കുന്നവർ സാമാന്യജനങ്ങളിലും ഉൽകൃഷ്ടസ്ഥാനങ്ങളിലും കാണപ്പെടുന്നുണ്ടു്. അവർ പ്രത്യക്ഷമായി മതത്തിന്റെ മൂല്യങ്ങൾക്കു വേണ്ടി നിലകൊള്ളുന്നവരെങ്കിലും യഥാർത്ഥത്തിൽ കേവലം ലോകമനുഷ്യരെ പോലെ ലോകത്തിന്റെ മൂല്യങ്ങളെ അന്വേഷിക്കുന്നവരാണെന്നു മനസ്സിലാക്കുന്നതിനുള്ള സൂക്ഷ്മനിരീക്ഷണശക്തി ലോകത്തിനു

---

തലായ വിശിഷ്ടപലഹാരങ്ങൾ ഉണ്ടാക്കുന്നതിലായിരുന്നു മേരിയുടെ അനിതരസാധാരണ സാമർത്ഥ്യം സ്ഥിതി ചെയ്തിരുന്നതു്. ദിവസംതോറും ഉണ്ടാക്കുന്ന പലഹാരങ്ങൾ, നല്ല ഭംഗിയേറിയ കടലാസ്സിൽ പൊതിഞ്ഞു്, അതിമനോഹരങ്ങളായ ചെറിയ പാക്കററുകളാക്കി, ഒരു കുട്ടയിലെടുത്തു്, രാജൻ ഓരോ വീടുകളിലും കൊണ്ടു നടന്നു തുടങ്ങി. രാജൻപോലും പ്രതീക്ഷിക്കാത്ത ഒരനുഭവമാണു് അവർക്കുണ്ടായതു്. മേരിയുടെ പലഹാരങ്ങൾ വളരെ വേഗംതന്നെ വിററഴിഞ്ഞു. ഓരോ ദിവസവും അതിനുള്ള ആവശ്യക്കാർ വർദ്ധിച്ചുകൊണ്ടിരുന്നു്. ഏററവും വൃത്തിയായിത്തന്നെ ഉണ്ടാക്കുമെന്നു് ധൈര്യമുണ്ടായിരുന്നതിനാൽ, പല ഗൃഹങ്ങളിലും നാലുമണിക്കത്തെ കാപ്പിക്കു മേരിയുടെ പലഹാരങ്ങൾ സാധാരണയുള്ള ഒരു വിഭവമായിത്തീർന്നു. ചായക്കടകൾ പലതും മേരിയുടെ പലഹാരങ്ങൾ ധാരാളമായി ഉപയോഗിച്ചുതുടങ്ങി.

ആവശ്യക്കാർ ധാരാളമായതിനോടുകൂടെ മേരിയുടെ വ്യവസായം വളരെ വേഗം വർദ്ധിച്ചുതുടങ്ങി. അവളെക്കൊണ്ടുതന്നെ വികസിച്ചുകൊണ്ടിരുന്ന ആ ചെറുവ്യവസായം നടത്തുന്നതിനു് സാദ്ധ്യമല്ലാതിരുന്നതിനാൽ, രാജൻ അടുത്ത വീടുകളിൽ താമസിച്ചുകൊണ്ടിരുന്ന അഞ്ചാറു സാധുസ്ത്രീകളെക്കൂടെ മേരിയെ സഹായിക്കുന്നതിനു് നിയമിച്ചു. എല്ലാ ദിവസവും പലഹാരങ്ങൾ വിതരണം ചെയ്യുന്നതിനു് അവൻ ഒരു ചെറിയ ഉന്തുവണ്ടി കൂലിക്കു് വാങ്ങി. അതിനു് അവൻ ഒരു ചെറുപയ്യനെ ശമ്പളക്കാരനായും നിയമിച്ചു.

പല പുതിയ പരിഷ്ക്കാരങ്ങളും രാജൻ അവരുടെ വ്യവസായത്തിൽ വരുത്തി. "കുയിൽ മാർക്കു്" പലഹാരങ്ങൾ എന്ന ഒരു പേരു് അവൻ അതിനു കൊടുത്തു. പലഹാരങ്ങൾ പൊതിയുന്ന കടലാസ്സിൽ ഒരു കുയിലിന്റെ അതിമനോഹരമായ ചിത്രവും, ആ പേരും അവൻ അച്ചടിപ്പിച്ചു. സ്വാദിനും വൃത്തിക്കും കുയിൽ മാർക്കു പലഹാരങ്ങൾ പര്യായപദങ്ങളായിത്തീർന്നു. "കുയിൽമാർക്കു് പലഹാരമില്ലേ?" എന്നു് ചായക്കടകളിൽ വിളി മുഴങ്ങിത്തുടങ്ങി. വൈകിട്ടത്തെ കാപ്പിക്കു് "എന്താ കുയിൽമാർക്കു പലഹാരം വാങ്ങിയില്ലേ" എന്നു് വീടുകളിൽ ഗൃഹനാഥന്മാർ ആരാഞ്ഞുതുടങ്ങി. അതിനും ഉപരിയായി വലിയ കാപ്പിസൽക്കാരങ്ങൾക്കും മററും, വമ്പിച്ചതോതിൽ കുയിൽമാർക്കു പലഹാരങ്ങൾക്കു ഓർഡർ ലഭിച്ചുകൊണ്ടിരുന്നു അങ്ങനെ ആ പട്ടണത്തിൽ കുയിൽമാർക്കു പലഹാരങ്ങൾ ജനങ്ങളുടെ ദൈനന്ദിനജീവിതത്തിൽ ഒഴിച്ചുകൂടുവാൻപാടില്ലാത്ത ഒരു സാധനമായി പരിണമിച്ചു.

രാജൻ കണക്കുകൂട്ടി. അവനു് സർവ്വ ചിലവും കഴിച്ചു ദിവസം ശരാശരി പത്തു രൂപായോളം ലാഭമുണ്ടായിരുന്നു. അങ്ങനെ പ്രതിമാസം അവനു് ശരാശരി 250 രൂപയോളം ലാഭം ലഭിക്കുമെന്നു് തോന്നി. ആ രീതിയിൽ പ്രതിവർഷം മൂവായിരം രൂപയും കിട്ടേണ്ടിയിരുന്നു. ഒരു പത്തു കൊല്ലംകൊണ്ടു നഷ്ടപ്പെട്ടുപോയ ബംഗ്ലാവും, പുരയിടങ്ങളും, സ്ഥാനമാനങ്ങളും നിഷ്പ്രയാസം വീണ്ടെടുക്കാമെന്നു് അവൻ ദിവാസ്വപ്നം കണ്ടു.

# വിശുദ്ധദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### ശിഷ്യോപദേശം

പ്രാവിനെപ്പോലെ കളങ്കമില്ലാത്തോരായ്
പാമ്പിനെപ്പോലുള്ള ബുദ്ധികൈക്കൊള്ളുവിൻ
മാനം നശിക്കാതിരിക്കുവാനെപ്പോഴും
മാനവവർഗ്ഗത്തെ സ്സൂക്ഷിച്ചുകൊള്ളണം.
ന്യായാധിനാഥ സഭകളിലേല്പിക്കും
നിങ്ങളെ വൈരികളാമവർ നിർണ്ണയം
പള്ളികളിൽവച്ചു ചമ്മട്ടികൊണ്ടടി—
ച്ചുള്ളും ശരീരവും വേദനിപ്പിച്ചിടും.
ഞാൻനിമിത്തം നൃപന്മാരുടെ മുമ്പിലായ്
നിങ്ങളെ കൊണ്ടുപോയ് നിർത്തുമരാതികൾ.
ഓതേണ്ടതെന്തെന്നുമട്ടിലങ്ങന്നേതു
മോർത്തുകുഴങ്ങേണ്ട നിങ്ങളാവേളയിൽ
ചൊല്ലുവാനുള്ള തദ്ദശവും നിങ്ങൾക്കു
തെല്ലും വിളംബം വിനാ ലഭിക്കും തദാ.
നിങ്ങൾതൻ താതന്റെ ദിവ്യമാമാത്മാവു
നിങ്ങളിലൂടെ സംസാരിക്കുമന്നേരം.
സോദരൻ സോദരനേയും ജനകൻ, തൻ
പുത്രനേയും മരണത്തിനായേല്പിക്കും
മാതാപിതാക്കൾക്കെതിരായ് സന്താനങ്ങൾ
മല്ലിട്ടും കൊല്ലിക്കുമാപ്പരിപൂജ്യരെ
മാമകനാമം നിമിത്തമെല്ലാവരും
മുറ്റുംപകയ്ക്കും വെറുത്തിടും നിങ്ങളെ
അന്ത്യംവരെയ്ക്കും സഹിച്ചുനിൽക്കുന്നവൻ
മുക്തനാകും സർവ്വതാപങ്ങളിൽനിന്നും.
ശോകമണസ്സും പുരത്തിൽ നിന്നെത്രയും
വേഗംകടക്കണമന്യനഗരത്തിൽ.
മർത്ത്യപുത്രൻ വരുവോളവുമിസ്രായേൽ
പട്ടണങ്ങൾ ചുറ്റിത്തീർക്കാനസാദ്ധ്യമാം
ദേശികനും മീതെയല്ലാ ശിഷ്യൻ, തന്റെ
നാഥനും മീതെയായ്ത്തീരില്ലദാസനും
ശിഷ്യൻഗുരുവിനെപ്പോലെയായാൽമതി.
ദാസൻ തൻ നാഥനേപ്പോലിരുന്നാൽമതി.
ഭൃത്യനോതൻ യജമാനനെ "ബേൽസബ്ബു
ലെ"ന്നുവിളിച്ചാലെന്തന്യന്മാർ തൻനില.
അതുകയാലാക്രൂരരിൽപ്പേടിലേശവും
കൈക്കൊൾകവേണ്ടെന്നു നിങ്ങൾ ധരിക്കണം.
ഗുപ്തങ്ങളായവ നേരേവെളിപ്പെടും
പ്രത്യക്ഷമാകും രഹസ്യങ്ങളൊക്കെയും.
ഞാൻ നിങ്ങളോടിരുട്ടത്തു കഥിപ്പതു
നിങ്ങൾവെളിച്ചത്തിലുരഘോഷിച്ചീടുവിൻ,
കർണ്ണത്തിൽ മന്ത്രിപ്പതൊക്കെയും ഘോഷിപ്പിൻ
മന്ദിരത്തിന്റെ മുകൾപ്പരപ്പിൽനിന്നും.
ദേഹിയെസംഹരിക്കാൻ പ്രാപ്തിയില്ലാതെ
ദേഹത്തെക്കൊല്ലുവോനിൽബ്ഭയം തേടേണ്ടാ.
ദേഹത്തെയും ദേഹിയേയും നരകത്തിൽ
തള്ളുവാൻ കെല്പുള്ളവനെബ്ഭയപ്പെടു.

---

ണ്ടു്. ജനം മതത്തിന്റെ പരാജയത്തിനുള്ള പ്രധാനകാരണം മതാനുയായികളുടെ പ്രസംഗവും പ്രവൃത്തിയും തമ്മിലുള്ള അന്തരത്തിലാണു സ്ഥിതിചെയ്യുന്നതു്. യോഹന്നാൻസ്നാപകന്റെ ജീവിതയാഥാർത്ഥ്യം ഒരു ജനാവലിയുടെ ആകമാനശ്രദ്ധയെ തന്നിലേക്കാകർഷിച്ചു.

ഇനി യോഹന്നാന്റെ ആഹ്വാനവും പ്രവർത്തനരീതിയും എങ്ങനെയുള്ളതായിരുന്നു എന്നു നമുക്കു ചിന്തിക്കാം. മനുഷ്യരെ ഭയവിഹ്വലരാക്കിത്തീർത്ത ഒരു സന്ദേശമായിരുന്നു യോഹന്നാന്റേതു്. "ഇപ്പോൾ തന്നെ വൃക്ഷങ്ങളുടെ ചുവട്ടിൽ കോടാലി വെച്ചിരിക്കുന്നു. നല്ല ഫലം കായ്ക്കാത്ത വൃക്ഷമെല്ലാം വെട്ടി തീയിൽ ഇട്ടുകളയുന്നു. എന്റെ പിന്നാലെ വരുന്നവന്റെ കയ്യിൽ വീശുമുറമുണ്ടു്. അവൻ കോതമ്പു കളപ്പുരയിൽ കൂട്ടിവെക്കയും പതിർ കെടാത്ത തീയിലിട്ടു ചുട്ടുകളകയും ചെയ്യും. അതുകൊണ്ടു വരുവാനുള്ള കോപത്തിൽനിന്നു് ഓടി രക്ഷപെട്ടുകൊൾവിൻ. സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു. മാനസാന്തരപ്പെടുക." ഇതായിരുന്നു യോഹന്നാന്റെ സന്ദേശം. യഹൂദജാതിയെ ഒന്നാകെ ഇളക്കുവാൻ പര്യാപ്തമായ ഒരു സന്ദേശമായിരുന്നു ഇതു്. ചുങ്കക്കാരും പാപികളും മാത്രമല്ല, പരീശരും സദൂക്യരും, ദരിദ്രരും ധനികരും, വിവിധ തൊഴിൽക്കാരായ സാമാന്യജനങ്ങളും, പട്ടാളക്കാരും എന്നു വേണ്ട ആബാലവൃദ്ധം സ്ത്രീപുരുഷഭേദമെന്യേ പലസ്തീൻ നിവാസികളൊട്ടാകെ യോർദ്ദാൻ നദീതീരത്തെ ലക്ഷ്യമാക്കി പുറപ്പെട്ടു. തങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞു് അവർ സ്നാനമേറ്റു. അത്ഭുതാവഹമായ ഒരു സംഭവംതന്നെ. സഭയിൽ ചില വലിയ ഉണർവ്വുകൾ ഉണ്ടായിട്ടുള്ള കാലഘട്ടങ്ങളിൽ ഏതാണ്ടിപ്രകാരമുള്ള സംഭവവികാസങ്ങൾ ലോകം ദർശിച്ചിട്ടുണ്ടു്. ഇപ്രകാരമുള്ള ഉണർവ്വുകൾക്കു സ്ഥാനമുണ്ടു്. വ്യക്തിപരമായ നിശ്ശബ്ദമനംതിരിവുകളുടെ സ്ഥാനം അവ എടുക്കുന്നതല്ലെങ്കിലും സഭയുടെ ഇന്നത്തെ പരിതസ്ഥിതിയിൽ സർവ്വവ്യാപകമായ തോതിലുള്ള ഒരുണർവ്വു് ആവശ്യമല്ലയോ? തിരതല്ലിക്കയറിവരുന്ന നിരീശ്വരശക്തികളെ പ്രതിരോധിക്കുന്നതിനും ക്രിസ്തുവിന്റെ സജീവസന്ദേശത്തിനു സാക്ഷ്യം വഹിക്കുന്നതിനും ഇന്നത്തെ സഭയുടെ മാന്ദ്യാവസ്ഥ അപര്യാപ്തമാണെന്നുള്ളതിനു സംശയമില്ല. എന്നാൽ ഇങ്ങനെയുള്ള ഒരുണർവ്വു് ഏതു പ്രകാരം ഉണ്ടാകും? മനുഷ്യനെക്കൊണ്ടു് അതു സാദ്ധ്യമല്ല. ദൈവം പ്രവർത്തിച്ചേ മതിയാകൂ. എന്നാൽ ദൈവാത്മാവിനു പ്രവൃത്തിക്കുവാനുള്ള രംഗസംവിധാനം മനുഷ്യനിലാണു് ഏറെക്കുറെ ആശ്രയിച്ചിരിക്കുന്നതു്. നാം അതിനായി എത്രമാത്രം ആകാംക്ഷയോടുകൂടി പ്രാർത്ഥിക്കുകയും സഹകരിക്കുകയും ചെയ്യുന്നുവോ അത്രവേഗത്തിൽ അതു സംഭവിക്കുവാൻ ദൈവം ഇടയാക്കും. ഉണർവ്വു് ആവശ്യമാണു്. തക്കസമയത്തു അതുണ്ടാകും. എന്നാൽ സമുദായവ്യാപകമായ ഉണർവ്വു് ഉണ്ടായാൽ തന്നെയും അതു് നീണ്ടുനിൽക്കുന്ന ഒന്നല്ല. നമ്മുടെ കർത്താവിന്റെ പ്രവർത്തനവും യോഹന്നാൻ സ്നാപകന്റേതും തമ്മിലുള്ള ഒരു പ്രധാന വ്യത്യാസം ഇവിടെയാണു് കാണുന്നതു്. കർത്താവു തന്റെ

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യോഹ. 6. 60—71.

കർത്താവിന്റെ വചനങ്ങൾ കേട്ട ശിഷ്യന്മാരിൽ പലർക്കും അവയുടെ അർത്ഥം ഗ്രഹിപ്പാൻ കഴിഞ്ഞില്ല. കർത്താവിന്റെ തിരുശരീരരക്തങ്ങളാകുന്ന കൂദാശയിൽ എത്ര പേരാണ് ഇടറിപ്പോകുന്നതു്. ഭൗതികാടിസ്ഥാനത്തിൽ മാത്രം ചിന്തിക്കുന്നവർക്ക് അതു് സ്വാഭാവികമാണ്. അതു മനസ്സിലാക്കിയ കർത്താവു് 61 മുതലുള്ള വാക്യങ്ങളിൽ അതേപ്പറ്റി വേണ്ട സൂചന നൽകുന്നുണ്ടു്. വി. കുർബാനയിൽ സംബന്ധിക്കുമ്പോഴൊക്കെ ഭൗതികമെന്നോ ആത്മീകമെന്നോ ഉള്ള വേർതിരിവു ശ്രമിക്കാതെ ഭൗമിക മണ്ഡലത്തിൽ നടക്കുന്ന ഒരു സ്വർഗ്ഗീയ വ്യാപാരമെന്ന് അതേപ്പറ്റി സ്മരിക്കുന്നതു നന്നായിരിക്കും. ആ ഒരു ചിന്ത കൂടാതെ വർത്തിക്കുന്ന അവസരങ്ങളിലൊക്കെ യൂദയെപ്പോലെ അല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ നാം കർത്താവിനെ ഒറ്റികൊടുക്കുകയാണു ചെയ്യുന്നതു്. വി. കുർബാനയിൽ ഭാഗഭാക്കാകുകയും സ്വാർത്ഥതയിലും അവിശ്വസ്തതയിലും സ്നേഹമില്ലായ്മയിലും ജീവിക്കുകയും ചെയ്യുന്നവരുടെ അവസ്ഥ അതിനോടു തുല്യമല്ലേ? കർത്താവിന്റെ വചനം കേട്ട പല ശിഷ്യന്മാരും കർത്താവിനെ ഉപേക്ഷിച്ചു പോയതായി നാം വായിക്കുന്നു. അതുപോലെ വരാതെ, പത്രോസിനെപ്പോലെ വർത്തിക്കുവാൻ സംഗതിയാകുന്നു എങ്കിൽ അതു് എത്ര വലിയ അനുഗ്രഹമായിരിക്കും.

ചൊവ്വാ. യോഹ. 7. 1—13.

കർത്താവു തന്റെ പ്രവൃത്തികൾ മുഖേന പ്രശസ്തി സമ്പാദിക്കണമെന്ന് ഒരിക്കലും ആഗ്രഹിച്ചില്ല. മരുഭൂമിയിൽവച്ചുണ്ടായ പരീക്ഷയിൽ താൻ വിജയിച്ച ഒരാഗ്രഹവും അതായിരുന്നല്ലോ. എന്നാൽ തന്റെ ചാർച്ചയിൽപെട്ടവർ അങ്ങനെയല്ല ചിന്തിച്ചതു്. എന്നുതന്നെയല്ല അവരുടെ ഇഷ്ടത്തിനു അനുസരണമായി താൻ പ്രവർത്തിക്കാഞ്ഞതുമൂലം അവർ അവനിൽ വിശ്വസിച്ചില്ല. തങ്ങളുടെ ഇഷ്ടാനുസരണം ദൈവം പ്രവർത്തിക്കുമെങ്കിൽ ആ ദൈവത്തിനു പിന്തുണ കൊടുക്കുവാൻ പലരും സന്നദ്ധരാണ്. നമ്മുടെ നിലയും അതുതന്നെയാണോ? പെരുന്നാളിനു വന്നുകൂടിയവരുടെയിടയിലുണ്ടായ സംസാരവും അഭിപ്രായപ്രകടനങ്ങളും കാണുക. എങ്കിലും അവരിലാരും അഭിപ്രായം തുറന്നുപറയുവാൻ മുതിർന്നില്ല. ഒത്തുതീർപ്പുകൾക്കോ, വിട്ടുവീഴ്ചകൾക്കോ സന്നദ്ധനാകാതെ സത്യം എന്ന ബോധമുള്ളതിനുവേണ്ടി നിൽപ്പാനും അതിനായി ആവശ്യംവന്നാൽ ത്യാഗം സഹിപ്പാനും നമുക്കു കഴിയുമോ? അതിനു സന്നദ്ധതയില്ലാത്തവരുടെ മനോഭാവം ആ യഹൂദന്മാരുടെതിൽ നിന്ന് അത്ര ഭിന്നമല്ല.

ബുധൻ. യോഹ. 7. 14—24.

പെരുനാൾ പാതികഴിഞ്ഞശേഷം യേശു ദൈവാലയത്തിൽചെന്ന് ഉപദേശിച്ചു, താൻ എന്താണു പഠിപ്പിച്ചതു്? തന്നെ അയച്ച പിതാവിന്റെ ഇഷ്ടം പഠിപ്പിക്കുകയും അപ്രകാരം ജീവിക്കുകയും ചെയ്തു. ആ ഉപദേശം എന്തെന്നു മനസ്സിലാക്കുകയും അപ്രകാരം ജീവിച്ചു് നമുക്ക് പിതാവിന്റെ ഇഷ്ടം നിറവേറ്റുകയും ചെയ്യാം. യഹൂദന്മാർക്ക് മോശയുടെ ന്യായപ്രമാണം ലഭിച്ചിരുന്നു എങ്കിലും അവർ ആ ന്യായപ്രമാണം ആചാരാനുഷ്ഠാനങ്ങളുടെ നിയമാവലിമാത്രം ആക്കിത്തീർത്തു. കർത്താവിന്റെ ജീവിതം മുഴുവനും ആ വിധമുള്ള ചിന്താഗതിക്കെതിരായുള്ള ഒരു പ്രൊട്ടസ്റ്റ് ആയിരുന്നു. ബെത്സയിദാ കുളത്തിങ്കൽ കിടന്ന നിസ്സഹായനായ ആ രോഗിയെ താൻ ശാബത് ദിവസത്തിൽ സുഖപ്പെടുത്തി. അവിടെ ശാബത് നിയമവും അവന്റെ സൗഖ്യപ്രാപ്തിയും തമ്മിൽ നോക്കിയപ്പോൾ രണ്ടാമത്തേതു പ്രാധാന്യമർഹിക്കുന്നു എന്നും അതു് പിതാവിന്റെ ഇഷ്ടമാണെന്നും താൻ അറിഞ്ഞു. നാം ദൈവമക്കൾ ആകുവാൻ ആഗ്രഹിക്കുന്നു എങ്കിൽ നിയമാനുഷ്ഠാനംകൊണ്ടു മാത്രം സംതൃപ്തരാകാതെ അവിടുത്തെ ആത്മാവിനാൽ നീതരാകുവാൻ ശ്രമിക്കാം.

വ്യാഴം. യോഹ 7. 25—36.

കർത്താവിന്റെ ഉപദേശം ഒരു നിയമാവലി മാത്രമായിരുന്നില്ല. എന്നാലോ അപ്രകാരം ജീവിക്കണമെന്നുള്ളതിനു ഒരു മാതൃക കാണിക്കുകകൂടെ ആയിരുന്നു. നാം എന്താണു ചെയ്യേണ്ടതു? താൻ കാണിച്ചുതന്ന മാതൃക പ്രകാരം ജീവിക്കുവാൻ നാം സന്നദ്ധരാകണം. അതിൽ നാം വിമുഖരാകുന്നപക്ഷം അതിന്റെ ഫലം നമുക്ക് ക്രിസ്തു നഷ്ടപ്പെടുകയാണ്. "ഞാൻ ഇനി കുറെ നേരം നിങ്ങളോടുകൂടെ ഇരിക്കുന്നു.... നിങ്ങൾ എന്നെ അന്വേഷിക്കും. കണ്ടെത്തുകയില്ലതാനും." ദൈവമക്കൾ ആകുക എന്നു പറഞ്ഞാൽ എന്താണെന്നു നാം ഗ്രഹിക്കുന്നതിനുവേണ്ടിയാണു ക്രിസ്തു തന്നെത്താനെ നമുക്കു വെളിപ്പെടുത്തിതന്നതു്. അവനിൽ നാം വിശ്വസിക്കുകയും പിതാവിങ്കലേക്കുള്ള മാർഗ്ഗം തന്നിൽ കണ്ടെത്തുകയും ചെയ്യുന്നില്ലെങ്കിൽ നാം ഏകരായി സങ്കേതമില്ലാത്തവരായി ലോകത്തിൽ ഉപേക്ഷിതരാകും. ഉദ്ദേശശുദ്ധിയുള്ളവരെങ്കിലും ദൈവത്തിൽ അധിഷ്ഠിതമായ ജീവിതസ്വാതന്ത്ര്യം എന്തെന്ന് ഗ്രഹിച്ചിട്ടില്ലാത്ത മനുഷ്യരുടെ അവസ്ഥ എത്ര പരിതാപകരമാകുന്നു?

---

പ്രസംഗങ്ങൾകൊണ്ടു മനുഷ്യരെ ഇളക്കിമറിച്ചില്ല, ഭയപ്പെടുത്തിയില്ല. പ്രത്യുത, പ്രശാന്തമായ രീതിയിൽ ദൈവസ്നേഹത്തെക്കുറിച്ചും മറ്റും ഉൽബോധിപ്പിക്കയാണു ചെയ്തതു്. യോഹന്നാനെപ്പോലെ താൻ ആയിരക്കണക്കിനു് ആളുകളെ സ്നാനപ്പെടുത്തിയില്ല. തന്റെ പ്രസംഗങ്ങൾ മൂലവും അൽഭുതപ്രവൃത്തികൾമൂലവും അനേകരെ താൻ അഭിമുഖീകരിച്ചു എങ്കിലും, കുറച്ചുപേരെ മാത്രമേ സ്പർശിച്ചുള്ളു. എന്നാൽ അവരെ ആഴമായി സ്പർശിക്കുകയും അചഞ്ചലമായ അടിസ്ഥാനത്തിൽ ഉറപ്പിക്കുകയും ചെയ്തു. നിത്യതയിലേക്കു നിലനിൽക്കുന്ന വേലയാണ് നമ്മുടെ കർത്താവു ചെയ്തതു്. യോഹന്നാൻ സ്നാപകൻ സാധിച്ചതുപോലുള്ള ഉണർവ്വ് ഇന്നു നമുക്കാവശ്യമായിരിക്കാം. എന്നാൽ അതു കർത്താവിനുള്ള വഴി ഒരുക്കൽ മാത്രമേ ആയിരിക്കുകയുള്ളു. പാപത്തിന്റെ അടിയൊഴുക്കിലും ലൗകികത്വത്തിന്റെ വ്യാമോഹങ്ങളിലും പെട്ടുലയുന്ന ജനസമുദായത്തിനു, സഭാംഗങ്ങൾക്ക് ആകമാനമായ ഒരു കലുക്കം ഉണ്ടാകേണ്ടിയിരിക്കുന്നു. അതുണ്ടാകുന്ന പക്ഷം ജീവിതത്തിന്റെ യഥാർത്ഥമൂല്യങ്ങൾ കാണുവാൻ തക്കവണ്ണം നമ്മുടെ കണ്ണു തുറക്കുമെന്നേയുള്ളു. അചഞ്ചല ജീവിതത്തിൽ സ്ഥിരപ്രതിഷ്ഠ ലഭിക്കണമെങ്കിൽ ശാന്തമായ കർത്താവിന്റെ സ്വരം നാം ശ്രവിക്കണം. തന്റെ പാദപീഠത്തിലിരുന്നു നാം ദിനംപ്രതി ക്ഷമയോടുകൂടി പഠിക്കണം, പ്രയത്നിക്കണം, പ്രാർത്ഥിക്കണം. ഉണർവു വരികയും പോകുകയും ചെയ്യും. എന്നാൽ കർത്താവിന്റെ നിത്യസാന്നിദ്ധ്യബോധം നിത്യമായ അടിസ്ഥാനത്തിൽ നമ്മെ ഉറപ്പിക്കുകയും നാം പോകുന്നിടത്തെല്ലാം നമ്മെ അനുഗമിക്കുകയും ചെയ്യും.

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

## പ്രാർത്ഥനയ്ക്കുള്ള തടസ്സങ്ങൾ

(ഡോം ബർണാഡ് ക്ലെമെൻസ്)

### അദ്ധ്യായം 3

അവരുടെ ഒരു പ്രത്യേക പ്രവൃത്തി ചെയ്യണമെന്ന് എന്റെ ഇച്ഛാശക്തി നിർണ്ണയിക്കുന്നു എന്നിരിക്കട്ടെ. എന്റെ ശരീരം ക്രമീകൃതമായിരിക്കയും ഞാൻ ഇച്ഛിക്കുന്ന പ്രവൃത്തി അവയുടെ ശക്തിക്ക് അപ്പുറമല്ലായിരിക്കയും ചെയ്യുന്നെങ്കിൽ ആ പ്രവൃത്തി നടത്തപ്പെടുന്നു. എന്നാൽ മുഴുമനുഷ്യവർഗ്ഗത്തിൽ—ദൈവം തനിക്കുവേണ്ടി നിർമ്മിച്ചതായ അതിവിസ്തൃതമായ ശരീരത്തിൽ—ഓരോ അവയവത്തിനും അവന്റെയോ അവളുടെയോ ഇച്ഛാസ്വാതന്ത്ര്യമുണ്ട്. കുറേ പുറകിൽ ഞാൻ പ്രസ്താവിച്ചതുപോലെ ദൈവം തന്റെ ഇച്ഛയെ സൃഷ്ടികളുടെ മുമ്പാകെ വയ്ക്കുന്നു. നിസ്സീമവും നിത്യവുമായ പ്രാധാന്യമുള്ള നിയമങ്ങളെത്തന്നേ. അങ്ങനെ വച്ചതിനുശേഷം ഈ കാര്യങ്ങളിൽ മനുഷ്യനു തന്റെ സ്വന്ത ഇച്ഛയെ ദൈവത്തിനോടനുരൂപമാക്കുവാനോ അങ്ങനെ ചെയ്യാതിരിക്കുവാനോ ഉള്ള സ്വാതന്ത്ര്യം അവനു കൊടുത്തിരിക്കുന്നു. നമ്മുടെ സ്നേഹത്തിനും സേവനത്തിനും സീമാരഹിതമായി യോഗ്യനെന്നു ദൈവം തന്നെത്താൻ വെളിപ്പെടുത്തിയിരിക്കുന്നു, എന്നിരുന്നാലും ദൈവം നമ്മളെ സേവനത്തിനു നിർബന്ധിക്കുന്നില്ല. എന്നാലോ തന്റെ നിത്യമായ പ്രവൃത്തിപദ്ധതിയിൽ നമ്മുടെ സ്വന്ത സ്വാതന്ത്ര്യമനസ്സോടുകൂടി തന്നോടു സഹകരിക്കാനായി ആഹ്വാനം ചെയ്കയത്രേ. നമ്മുടെ ദൈനംദിനജീവിതത്തിൽ ഇതാണ് ഏറ്റം ഉയർന്ന ആദർശമെന്ന് നാം സമ്മതിക്കുന്നു. അതായതു ഒരു സ്കൂളിലാകട്ടെ, വ്യാപാരശാലയിലാകട്ടെ, ഒരു രാഷ്ട്രത്തിന്റെ ജീവിതത്തിലാകട്ടെ മനസ്സോടുകൂടെ കൊടുക്കുന്നതായ സേവനമാണ് ഭയം മുഖാന്തരമോ ബലബന്ധത്താലോ കൊടുക്കുന്ന സേവനത്തേക്കാൾ നിസ്സീമമായ വിലയുള്ളതും അതിമഹത്തായ ഫലങ്ങളെ അവസാനത്തിൽ സാദ്ധ്യമാക്കുന്നതും. എന്തുകൊണ്ടെന്നാൽ അതു വലിയ കൊടുങ്കാറ്റു വരുമ്പോൾ നിലനിൽക്കും. മറ്റെതരത്തിലുള്ള അനുസരണമോ പൊടിഞ്ഞു തരിപ്പണമായിപ്പോകും. അപ്പോൾ ഇതാണ് മനുഷ്യജാതിയെപ്പറ്റി ദൈവത്തിനുള്ള അതിമഹത്തായ പ്ലാൻ; ഒരു അതിവിസ്തൃതമായ ശരീരമായും, ഓരോ മനുഷ്യവ്യക്തിയും, ആ ശരീരത്തിലെ ഓരോ അവയവമായും, അവയവങ്ങൾ അന്യോന്യവും ദൈവത്തോടും സ്നേഹത്തിൽ ബന്ധിതമായും ഇരിപ്പാൻതന്നേ. പിന്നെയും ക്രൈസ്തവസഭ വിശ്വസിക്കുന്നതു മനുഷ്യൻ തന്റെ വ്യക്തിപരമായ ഇച്ഛാശക്തിയെ ദൈവത്തിന്റെ ഇച്ഛാശക്തിക്കെതിരായി വയ്ക്കയാലും ദൈവത്തിന്റെ അത്യന്തികമായ ഉദ്ദേശങ്ങളെ തിരസ്കരിച്ച് (ഇവ നമ്മുടെ മാനുഷിക ചിന്താരീതിപ്രകാരം എപ്പോഴും തൽക്ഷണം സാധിതപ്രായമായില്ലെങ്കിലും ക്രൂരത് അശാസ്യമാണ്) തൽക്കാലം അശാസ്യമെത്രേ തോ

വെള്ളി. യോഹ. 7. 37—44.

ഉൽസവത്തിന്റെ മഹാദിവസമായ അവസാനദിവസം "ദാഹിക്കുന്നവൻ എല്ലാം എന്റെ അടുക്കൽ വരട്ടെ. എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽനിന്നു തിരുവെഴുത്തു പറയുന്നതുപോലെ ജീവജലത്തിന്റെ നദികൾ ഒഴുകും" എന്നു യേശു വിളിച്ചു പറഞ്ഞു. "കർത്താവായ യേശുവേ ഞങ്ങൾ തിരുസന്നിധിയിലേക്കു വരുന്നു. ഞങ്ങൾ വിശ്വസിക്കുകയും ചെയ്യുന്നു. ശമറിയാക്കാരിസ്ത്രീക്ക് നീ നൽകിയ ജീവജലം ഞങ്ങൾക്കും നൽകേണമേ" എന്നു നമുക്കും പ്രാർത്ഥിക്കാം. ഈ ജീവജലം എന്താണു? അതു തന്നിൽ വിശ്വസിക്കുന്നവർക്കു ലഭിപ്പാനിരിക്കുന്ന പരിശുദ്ധാത്മദാനമത്രെ. ആ പരിശുദ്ധാത്മ മനസ്സ്വരത്തെപ്പറ്റി യേശുതമ്പുരാൻ മറ്റൊരവസരത്തിൽ പറഞ്ഞതു ഞാൻ കൊടുക്കുന്ന വെള്ളം അവനിൽ നിത്യജീവങ്കലേക്കു പൊങ്ങിവരുന്ന നീരുറവയായിതീരും" എന്നായിരുന്നു. അതിന്റെ അർത്ഥം നാം ദൈവമക്കളാകുന്നു എന്നും തന്റെ ജീവൻ നമ്മിൽ ഉദിച്ചുയർന്നു നമ്മിൽ അതു പ്രകടമാകും എന്നും യേശുതമ്പുരാനു പിതാവായ ദൈവത്തിൽ താൻ ജീവിക്കുന്നു എന്നും അതു താൻ അന്യർക്കു നൽകുന്നു എന്നു ഉണ്ടായിരുന്ന അനുഭവബോദ്ധ്യത്തിൽ നാമും എത്തിച്ചേരുമെന്നുമാണ്.

ശനി. യോഹ. 7. 45—51.

40—ാം വാക്യം മുതൽ യേശുവിനെപ്പറ്റിയും അവന്റെ മിശിഹാത്വത്തെപ്പറ്റിയും യഹൂദന്മാരുടെയിടയിലുണ്ടായ സംഭാഷണത്തിന്റെ സംഗ്രഹമാണു നാം വായിക്കുന്നതു. അവരുടെ സംഭാഷണം എത്ര വ്യർത്ഥവും പ്രയോജനശൂന്യവുമായിരുന്നു. ക്രിസ്തുവിലും അവന്റെ തിരുവചനങ്ങളിലും വിശ്വസിക്കുവാൻ കഴിയാത്തതുമൂലം ക്രിസ്തുവാഗ്ദത്തം ചെയ്തിരിക്കുന്നതു ജീവിതം അവകാശിക്കുവാൻ കഴിയാത്ത മനുഷ്യരുടെ അവസ്ഥയല്ലേ അവിടെ കാണുന്നതു. കർത്താവിനെ അറിവാനും അനുദിനജീവിതത്തിൽ ചെയ്യുന്ന ലഘുകൃത്യങ്ങളിലും കർത്തവ്യങ്ങളിലുംകൂടി തന്റെ ശക്തി വെളിപ്പെടുത്തുവാനും കഴിയുന്ന എളിയ വിശ്വാസിയായി തീരുവാൻ നമുക്കോരോരുത്തർക്കും ശ്രമിക്കാം. യഹൂദമതപ്രമാണികളുടെ ദൃഷ്ടിയിൽ കർത്താവിൽ വിശ്വസിക്കയും തന്റെ നിലയെ നീതീകരിക്കുകയും ചെയ്യുന്നവരൊക്കെയും ഏറ്റവും അജ്ഞരായ ഗലീലക്കാരായിരുന്നു. എന്നാൽ ദൈവദൃഷ്ടിയിൽ ആ ഗലീലക്കാരന്റെ അവസ്ഥ എത്ര യോഗ്യമായിരുന്നു.

# സഭാസമാധാന മാർഗ്ഗം

(ഫാദർ ഏബ്രഹാം, കോനാട്ട്, പാമ്പാക്കട)

മലങ്കരസുറിയാനിസഭ വീണ്ടും വിഭജിക്കപ്പെട്ടുവാൻ ഇടയാകാതെ ഈ ദുർഘടസന്ധിയിൽ ആത്മാർത്ഥമായ ഒരു അന്തിമസന്ധി പരിശ്രമംകൂടി നടത്തുവാൻ ഇരുപക്ഷക്കാരെയും ആഹ്വാനം ചെയ്തുകൊണ്ടു ഏതാനും ദിവസങ്ങൾക്കുമുമ്പ് കേരളഭൂഷണത്തിൽ ഞാൻ ഒരു ചെറുലേഖനം എഴുതിയിരുന്നു. സമാധാനം വേണം എന്നുമാത്രം ആർക്കും പറയാം. അതിനു പ്രായോഗികമായ പദ്ധതികൾ നിർദ്ദേശിക്കുകയാണു ആവശ്യം. അതേപ്പററി ഞാൻ മൌനം അവലംബിച്ചതു ശരിയായില്ല എന്നു ചില സ്നേഹിതന്മാർ ചൂണ്ടിക്കാണിക്കയുണ്ടായി. എന്റെ അഭിപ്രായത്തിൽ സമാധാനത്തിനുള്ള യഥാർത്ഥമായ ആഗ്രഹം ഇരുകക്ഷികളിലുമുണ്ടായിക്കഴിഞ്ഞാൽ പിന്നെ പദ്ധതി നിർദ്ദേശിക്കുക വളരെ എളുപ്പമാണ്. ഇവിടെ ഇരുകക്ഷികളും തമ്മിൽ അധികാരപരമായ ചില തർക്കങ്ങളല്ലാതെ വിശ്വാസസംബന്ധമായി ലവലേശം ഭിന്നതയില്ല. അധികാരപരമായ സംഗതികൾ ഇഷ്ടംപോലെ ഇരുകൂട്ടർക്കും വിട്ടുവീഴ്ച ചെയ്യാവുന്നതാണ്. സഭാസംബന്ധമായ കാര്യങ്ങളിൽ രണ്ടാംസ്ഥാനം മാത്രം അർഹിക്കുന്നവയുമാണു. ഇതുകൊണ്ടാണ് സമാധാനപദ്ധതികളെ കുറിച്ചു ഞാൻ മനഃപൂർവ്വംതന്നെ മൌനമവലംബിച്ചതു്.

ആധുനിക പരിതസ്ഥിതിയിൽ മലങ്കരയിൽ ഒരു കാതോലിക്കാസ്ഥാപനം ഉണ്ടായിരിക്കേണ്ടതാണെന്നുള്ളതിൽ ഇന്ന് ആർക്കും അഭിപ്രായവ്യത്യാസമില്ല. നമ്മുടെ പൂർവ്വികന്മാർതന്നെ ആഗ്രഹിച്ചിരുന്ന ഒന്നാണതു്. ഒരു കാതോലിക്കാസ്ഥാപനം ഇവിടെ അനുവദിക്കുന്നതിനു പാത്രിയർക്കീസ്ബാവാ തിരുമേനിയും സന്നദ്ധനാണെന്നു കാണുന്നു. അതുപോലെതന്നെ അന്ത്യോഖ്യാപാത്രിയർക്കീസ് സഭയുടെ പരമാദ്ധ്യക്ഷനായിരിക്കണമെന്നുള്ളതിലും ആർക്കും ഭിന്നാഭിപ്രായമില്ല. കാതോലിക്കാപക്ഷത്തു അംഗീകരിച്ചു നടപ്പിൽ വരുത്തിയിരിക്കുന്ന ഭരണഘടനയിൽ തന്നെ അതു് സമ്മതിച്ചിട്ടുണ്ടു്. പാത്രിയർക്കീസിന്റെയും കാതോലിക്കായുടെയും അവകാശാധികാരങ്ങളുടെ വിശദാംശങ്ങളിലാണ് കാര്യമായ അഭിപ്രായവ്യത്യാസമുള്ളതു്. ഇതിനുമുമ്പു നടന്നിട്ടുള്ള പല സന്ധിയാലോചനകൾ വഴിയായി രണ്ടു പ്രധാന സംഗതികളൊഴികെ മറെറല്ലാ പ്രശ്നങ്ങളിലും ഏതാണ്ടു ഏകാഭിപ്രായത്തിൽ എത്തിച്ചേർന്നിട്ടുമുണ്ടു്. ആ രണ്ടു കാര്യങ്ങൾ കാതോലിക്കാസ്ഥാപനത്തിന്റെ പിന്തുടർച്ചയും മൂറോൻ കൂദാശയ്ക്കുള്ള അധികാരവുമാണ്. ഇവയെപ്പററിയുള്ള വിശദമായ ചർച്ചയിൽ ഇരുക

---

ന്നു വ്യക്തിപരമായ ഉദ്ദേശങ്ങളെ പിൻചെല്ലുന്നതിനാലും ഏതുദ്ദേശത്തിനായി അവൻ സൃഷ്ടിക്കപ്പെട്ടുവോ ആ സൃഷ്ടിയുടെ ഉദ്ദേശം മുഴുവനെയും അവൻ ദൂരെ എറിഞ്ഞുകളഞ്ഞു എന്നാണ്. അവന്റെ സ്വന്ത ഇഷ്ടത്തെ ദൈവത്തിന്റെ ഇഷ്ടത്തിനു് എതിരായി വയ്ക്കയും അപ്രകാരം ചെയ്തതിനാൽ അവന്റെ സ്വന്ത പ്രവൃത്തിമൂലം തന്നെത്തന്നേ ദൈവത്തിൽനിന്നകററി വേർതിരിക്കയും ചെയ്തു. അതപ്പോൾ സംഭവിക്കട്ടെ ഇപ്പോൾ സംഭവിക്കട്ടെ ഇപ്രകാരം സ്വന്ത ഇച്ഛയെ ദൈവത്തിന്റെ ഇച്ഛയ്ക്കെതിരായി വയ്ക്കുന്നതാണ് "പാപം എന്ന വാക്കുകൊണ്ടു നാം നിർദ്ദേശിക്കുന്നതു്.

പിന്നെയും ക്രൈസ്തവസഭ വിശ്വസിക്കുന്നതു് ദൈവത്തിന്റെ ഇച്ഛയിൽനിന്നു് മനുഷ്യന്റെ ഇച്ഛ വേർതിരിഞ്ഞിരിക്കുന്ന ഈ വിനാശകരമായ നൈരാശ്യ അവസ്ഥയിൽനിന്നു യേശുക്രിസ്തുവിന്റെ വരവുംമരണവും മുഖാന്തിരംമനുഷ്യജാതിക്കു തിരിച്ചു വരവിനുള്ള ശക്തി ലഭ്യമായിരിക്കുന്നു എന്നാണ്. ആ വിശ്വാസത്തെ പ്രസ്താവിപ്പാൻ മാത്രമേ എനിക്കിവിടെ സാധിക്കയുള്ളു. അതിലേക്കു് മുഴുവനായി പ്രവേശിപ്പാൻ തുടങ്ങുകയാണെങ്കിൽ ഒരദ്ധ്യായം മുഴുവൻ അതിനാവശ്യമായി വരും. എന്നാൽ യേശുക്രിസ്തുവിന്റെ കാൽവറിയിലെ മരണം മൂലം താഴെപ്പറയുന്ന സംഗതികൾ നാം വിശ്വസിക്കുന്നു. ബേത്ലഹേമിൽവച്ചു ദൈവദൂതന്മാർ പാടിയപാട്ടു അർത്ഥവത്തായി തീർന്നിരിക്കുന്നു. "ഭൂമിയിൽ സന്മനസ്സുള്ള മനുഷ്യർക്കു സമാധാനം" സാക്ഷാൽ കൈ വന്നിരിക്കുന്നു. എവിടെയായിരുന്നാലും ഒരു മനുഷ്യന്റെ ഇച്ഛാശക്തി നല്ലതായിരുന്നാൽ അവനു ദൈവവുമായി വീണ്ടും ഒന്നാകാൻ കഴിയുകയും അവന്റെ ഇച്ഛാശക്തി ദൈവത്തിന്റേതിനോടു യോജിക്കയും ദൈവത്തിന്റെ പേർക്കുള്ള ഒരു ശരീരത്തിന്റെ സജീവഭാഗമായി ഒരിക്കൽകൂടി അവൻ തീരുകയും ചെയ്യുന്നു. ഇതു ക്രൈസ്തവമാമോദീസാ എന്ന കൂദാശയിൽ ബാഹ്യമായും ദൃശ്യമായും രൂപീകരിക്കപ്പെടുന്നു. ആംഗ്ലേയ സഭാ ചോദ്യോത്തരത്തിൽ പറയുന്നതുപോലെ, "ഈ പേരു നിനക്ക് നൽകിയതാരു്?" "എന്റെ ജ്ഞാനമാതാപിതാക്കൾ എന്റെ മാമോദീസായിൽ നൽകി. അതിൽ ഞാൻ ക്രിസ്തുവിന്റെ ഒരവയവവും ദൈവത്തിന്റെ കുഞ്ഞും സ്വർഗ്ഗരാജ്യത്തിന്റെ അവകാശിയുമായി തീർന്നിരിക്കുന്നു." അളുകൾ ഇക്കാലത്തു ചോദ്യോത്തരം പഠിക്കുന്നുണ്ടോ എന്നെനിക്കറിഞ്ഞുകൂടാ. (ഈ ഉപദേശം ആംഗ്ലേയസഭ കണ്ടുപിടിച്ചതല്ല. പിന്നെയോ പൌലോസ് അപ്പോസ്തലനിൽനിന്നു വരുന്നതാണ്.)

Reg. No. T 64 Licence No. 498 Dated 20-8-1946 Reg. M 5286

# THE CHURCH WEEKLY

ക്ഷികളും പുതിയ പുതിയ വ്യവസ്ഥകൾ ഉന്നയിക്കാതെ പുരാതനമായ കാനോൻ വ്യവസ്ഥകൾ മാത്രം ആധാരമാക്കി മുന്നോട്ടു പോയാൽ കാര്യം നിഷ്പ്രയാസം സാധിക്കും. പാത്രിയർക്കാസ്ഥാനവും കാതോലിക്കാസ്ഥാനവും സഭയിൽ ഉണ്ടായിരിക്കേണ്ടതാണെന്നു നിശ്ചയിച്ച പരിശുദ്ധ പിതാക്കന്മാർതന്നെ അവ രണ്ടിന്റെയും അധികാരാവകാശങ്ങളും വ്യക്തമായി നിർവചിച്ചിരിക്കെ നാമെന്തിനു പുതിയ വ്യവസ്ഥകളുടെ പിന്നാലെ പോകുന്നു? തൽസംബന്ധമായ കാനോൻ വ്യവസ്ഥകൾ താഴെ ഉദ്ധരിക്കാം:—

"പൗരസ്ത്യദേശത്തെ വലിയ മെത്രാപ്പോലീത്തായ്ക്കു ഇനി മേലാൽ പാത്രിയർക്കീസിനെപ്പോലെ പൗരസ്ത്യദേശത്തു മെത്രാപ്പോലീത്താന്മാരെ വാഴിക്കുന്നതിനുള്ള അധികാരം നൽകപ്പെട്ടിരിക്കുന്നു. അദ്ദേഹം കാതോലിക്കായെന്നു പ്രസ്താവിക്കപ്പെടുകയും ചെയ്യണം. പാശ്ചാത്യരുടെ സുന്നഹദോസിൽ അദ്ദേഹം സന്നിഹിതനാകുമ്പോൾ എല്ലാ മെത്രാപ്പോലീത്തന്മാരുടെയും മേലായി യറുശലേം പാത്രിയർക്കീസിന്റെകൂടെ അദ്ദേഹത്തിനുള്ള ഇരിപ്പിടം ക്രമീകരിക്കണം."

"ക്ഷണിക്കപ്പെടുമ്പോഴല്ലാതെ തെഗ്രീസിലെ ഇടവകകളിൽ ഭരണരീത്യാ അന്ത്യോഖ്യാ പാത്രിയർക്കീസ് പ്രവേശിച്ചുകൂടാ. മപ്രിയാനാ പാത്രിയർക്കീസിന്റെ ഇടവകകളിലും പ്രവേശിക്കരുതു്."

"മപ്രിയാനാ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കൂട്ടത്തിൽ സന്നിഹിതനായിരിക്കുമ്പോൾ അദ്ദേഹത്തിന്റെ വലത്തുവശത്തു ഒന്നാമതായിട്ടു ഇരിക്കുകയും അദ്ദേഹത്തിന്റെ പിന്നാലെ പേരു പ്രസ്താവിക്കപ്പെടുകയും കുർബാനയനുഭവിക്കയും ചെയ്യണം."

"മപ്രിയാനാ ജീവിച്ചിരിക്കെ അദ്ദേഹത്തിന്റെ സമ്മതംകൂടാതെ പാത്രിയർക്കീസിനെ വാഴിക്കരുതു. അങ്ങനെയല്ലാതെ ചെയ്താൽ പൗരസ്ത്യർക്കു സ്വയമായി മപ്രിയാനായെ വാഴിക്കുവാനും അധികാരമുണ്ടായിരിക്കും."

"മപ്രിയാനായാൽ നിരോധിക്കപ്പെടുന്ന എപ്പിസ്കോപ്പാ പാത്രിയർക്കീസിനാലും നിരോധിക്കപ്പെട്ടവനായിരിക്കും" (കാനോൻ 7.1)

മൂറോൻ കൂദാശയെപ്പറ്റിയുള്ള കാനോൻ വ്യവസ്ഥ, പാത്രിയർക്കീസിനും കാതോലിക്കായ്ക്കും മെത്രാപ്പോലീത്തായ്ക്കും അതിനധികാരമുണ്ടെന്നാണ്. (കാനോൻ [illegible]. 1) എങ്കിലും സഭയുടെ പാരമ്പര്യം അതല്ല. കാനോനിൽ പറഞ്ഞിരിക്കുന്നതു് മൂറോൻ കൂദാശ നിർവഹിക്കുന്നതിനാവശ്യമായ അധികാരം— ആത്മീയ നൽവരം— ഈ മൂന്നു സ്ഥാനികൾക്കുമുണ്ടെന്നാണ്. എങ്കിലും അതാതു കാലത്തു സഭയിൽ ഏറ്റവും ഉന്നതസ്ഥാനത്തിരിക്കുന്ന പ്രധാനാചാര്യൻ മാത്രമാണു് അതു നിർവഹിക്കേണ്ടതു. കാനോൻ മേൽപ്പറഞ്ഞ വ്യവസ്ഥ എഴുതിയ മാർ ഗ്രീഗോറിയോസ് ബർ-എബ്രായാ തന്നെ അദ്ദേഹത്തിന്റെ മററു ചില ഗ്രന്ഥങ്ങളിൽ എഴുതിയിരിക്കുന്നതു് ഈ കൂദാശ മഹാപ്രധാനാചാര്യനാൽ മാത്രം നിർവ്വഹിക്കപ്പെടുന്നു എന്നാണ്. വിശുദ്ധസഭയിലെ വിശ്വാസാചാരസംബന്ധമായ നിയമങ്ങളെല്ലാം പരിശോധിച്ച് മാർ ഗീവറുഗീസ് ദിവന്നാസ്യോസ് മെത്രാപ്പോലീത്താ എഴുതിയ മതസംഗതിയിലും "പ്രധാന മേൽപ്പട്ടക്കാരനാൽമാത്രം ശുദ്ധീകരിക്കപ്പെടുന്ന മൂറോൻ" എന്നാണു പറഞ്ഞിരിക്കുന്നതു്. എല്ലാംകൂടി പരിശോധിച്ചാൽ കിട്ടുന്ന അനുമാനം ഇതാണ്.

പാത്രിയർക്കീസ്, കാതോലിക്കാ, മെത്രാപ്പോലീത്താ, അത്യാവശ്യം പ്രമാണിച്ച് എപ്പിസ്കോപ്പാ ഈ സ്ഥാനികൾക്കെല്ലാം മൂറോൻകൂദാശ നിർവ്വഹിക്കുന്നതിനാവശ്യമായ ആത്മീയ നൽവരമുണ്ടു്. എങ്കിലും അതാതുകാലത്തു ഏറ്റവും ഉന്നതസ്ഥാനത്തിരിക്കുന്ന പ്രധാനാചാര്യൻ മാത്രമാണു ഇതു നിർവ്വഹിക്കേണ്ടതു്. ഇതു ചിലപ്പോൾ [illegible] മെത്രാപ്പോലീത്തായോ എപ്പിസ്കോപ്പാ[illegible]യെന്നും വന്നേക്കാമല്ലോ. ഇ[illegible] സഭയുടെ [illegible] നിയമം ഇതനുസരിച്ചു മൂറോൻ കൂദാശയ്ക്കുള്ള അവകാശം പാത്രിയർക്കീസിനുമാത്രം [illegible]യിരിക്കേണ്ടതാണ്. എന്നാൽ മലങ്ക[illegible]ിലെ അവശ്യാനുസരണം വേണ്ട [illegible]ൻ പാത്രിയർക്കീസ് നൽകാതി[illegible]ക്കയോ, മറ്റൊന്നെങ്കിലും അത്യാവ[illegible]ം നേരിടുകയോ ചെയ്യുമ്പോൾ ഇ[illegible]ട്ടത്തെ അവശ്യം നിർവഹിക്കുന്നത[illegible]ുള്ള അവകാശം കാതോലിക്കാ[illegible]യിരിക്കും.

ഈ നിയമങ്ങൾ ആരുടെയും സ്വന്തമല്ല. അതിവിശുദ്ധന്മാരായ പിതാക്കന്മാർ വളരെ പുരാതനകാലത്തു്, വിശുദ്ധസഭയുടെ പുരോഗമനത്തെയും നിലനിൽപ്പിനെയും ലാക്കാക്കി, ദൈവാശ്രയത്തോടുകൂടി, ഏർപ്പെടുത്തിയിട്ടുള്ളവയാണ്. ഇവിടെ വീണ്ടും ഒരു പിരിച്ചിലിനിടയാകാതെ, മേലുദ്ധരിച്ചിരിക്കുന്ന വ്യവസ്ഥകളുടെ അടിസ്ഥാനത്തിൽ ഒരു സന്ധിയാലോചന നടത്തുവാനുള്ള സന്മനസ്സ് ഇരുപക്ഷത്തെയും നേതാക്കന്മാർ പ്രദർശിപ്പിക്കണമെന്നു് ദൈവതിരുനാമത്തിൽ അഭ്യർത്ഥിച്ചുകൊള്ളുന്നു.



Printed & Published by N. M. Abraham B. A. at The Malayala Manorama Press Kottayam.